
PATRON SAINT

# മലങ്കരസഭ

## മാസിക

1992 നവംബർ
ലക്കം 11 പുസ്തകം 47



90–ാം ഓർമ്മപ്പെരുന്നാൾ
ആഘോഷിച്ചു
2–11–1992

FOR FAVOURS RECEIVED
KUNJU, CHICAGO, U.S.A.





For Favours Received





Fr. JOHN GEEVARGHESE & FAMILY



"ഞാൻ പരദേശിയായി പാർക്കുന്ന വീട്ടിൽ
നിന്റെ ചട്ടങ്ങൾ എന്റെ കീർത്തനം ആകുന്നു."

പൗലൂസ് പുലിയപ്പാറ
ചാക്കോയും കുടുംബവും
നയിആവാധി, താജ്ഗംഞ്ച്
ആഗ്ര, യു. പി.

FOR FAVOURS RECEIVED
(EXCUSE DELAY)



Achamma Punnoose & Cherian Punnoose
Kanakappalam.



അബുദാബി സെൻറ് ജോർജ് ഓർത്തഡോക്സ് ഇടവകയുടെ വകയായി പ. കാതോലിക്കാബാവായ്ക്ക് സമ്മാനിച്ച കാറിൻെറ താക്കോൽദാനം നിർവഹിച്ചപ്പോൾ. പ. ബാവായോടൊപ്പം അബുദാബി പള്ളിവികാരി ഫാ. സഖറിയാ പനക്കാമററവും മാനേജിംഗ്കമ്മററി അംഗങ്ങളും.



അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ കാനഡായിലെ എഡ്മണ്ടൻ സെൻറ് ഗ്രീഗോറിയോസ് പള്ളി സന്ദർശിച്ച അവസരത്തിൽ പള്ളിയുടെ കടബാദ്ധ്യതകൾ ഒഴിഞ്ഞ വിടുതൽപത്രം കത്തിച്ചു നശിപ്പിക്കുന്നു. വികാരി ഫാ. ജോർജ്ജ് ദാനിയേൽ, മുൻ വികാരി ഫാ. ജോർജ്ജ് ജോൺ, ട്രസ്റ്റി ജേക്കബ് കര്യൻ, മുൻ ട്രസ്റ്റി കെ. പി. തോമസ് എന്നിവർ സമീപം.

# അടൂർ കാഞ്ഞിരക്കാട്ട് അച്ചന്മാരുടെ സംയുക്ത ഓർമ്മദിനം

**22-11-1992**



Rev. Fr. Mathunny,
Rev. Fr. Mathai,
Rev. Fr. Geevarghese
Rev. Fr. Zachariah



Rev. Fr. Mathai, Rev. Fr. Zachariah

അടൂർ കണ്ണങ്കോട്ട പള്ളിയിൽ വി. കുർബാനയോടുകൂടി ആചരിക്കുന്നു.

''ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ
രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം''

സന്തപ്ത കുടുംബാംഗങ്ങൾ

*Inserted by:* K. J. JOHN & FAMILY
(Kanjirakkattu)
Bahrain.

---

First Death Anniversary



Mr. K. A. Kuriakose
Rtd. Exe. Engineer,
Neyveli

Maruthottathil,
Kanankara,
Vennikkulam.

*Inserted by*:
Mrs. Lissy Kuriakose,
Mr. George Kuriakose &
Mrs. Suja Susan Jacob.









## പത്രാധിപസമിതി

പ്രസിഡണ്ട്:

ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ

വൈസ് പ്രസിഡണ്ട്:

ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

ചീഫ് എഡിറ്റർ:

ഫാ. ഡോ. ജേക്കബ് കുര്യൻ

അംഗങ്ങൾ:

ഫാ. ഡോ. വി. സി. ശമുവേൽ
ഫാ. റ്റി. ജെ. ജോഷ്വാ
ശ്രീ. ഓ. എം. മാത്യു
പ്രൊഫ. ഒ. പി. കുര്യൻ
പ്രൊഫ. റ്റി. റ്റി. കുറിയാക്കോസ്
അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ
പോൾ മണലിൽ

മാനേജർ:

ഫാ. റ്റി. ജി. സഖറിയാ

സർക്കുലേഷൻ മാനേജർ:

ഫാ. ജോൺ ശങ്കരത്തിൽ

സബ് എഡിറ്റർ:

ജോയ്സ് തോട്ടയ്ക്കാട്

---

ലക്കം 11 പുസ്തകം 47
1992 നവംബർ

---

'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499


# മലങ്കരസഭ

# മാസിക

## താളുകളിൽ

---

### ലേഖനങ്ങൾ

---



---

### പംക്തികൾ

---



---


വാർഷികവരിസംഖ്യ 18 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,

# പത്രാധിപക്കുറിപ്പ്

## സഭയിൽ നേതൃത്വപരിശീലനത്തിന് അത്യാവശ്യ മേഖലകൾ

സഭയുടെ ഇന്നത്തെ സാഹചര്യത്തിൽ നേതൃത്വ വികസനം അതിപ്രധാനമാണെന്ന് ഇതിനു മുമ്പ് ഈ പംക്തിയിൽ സൂചിപ്പിച്ചിരുന്നു. നേതൃത്വ പരിശീലനത്തിന് പ്രത്യേകം ഊന്നൽ നൽകേണ്ട ചില മേഖലകളെക്കുറിച്ച് പ്രതിപാദിക്കുവാൻ ഇവിടെ ഉദ്യമിക്കുകയാണ്.

1. സന്യാസവ്രതമുള്ളവരെ മെത്രാൻ സ്ഥാനത്തേക്ക് അഭിഷേകം ചെയ്യുന്ന ഒരു പാരമ്പര്യമാണ് സഭയിൽ ഇപ്പോഴും നിലവിലുള്ളത്. (അതിന്റെ സൂചനയാണല്ലോ, തെരഞ്ഞെടുക്കപ്പെട്ടവരെയും റമ്പാന്മാരാക്കുന്നത്). അതുകൊണ്ട് സന്യാസജീവിതത്തിലും, ഭരണവിഷയത്തിലും നൽവരവും പരിശീലനവും സിദ്ധിച്ചവരെ എന്നും ആവശ്യമാണ്. സന്യാസത്തിന്റെ മുഖമുദ്രയായ വിരക്തിയും ഭരണത്തിന്റെ പൊതുസ്വഭാവമായ മേൽനോട്ടവും ചേർന്നുപോകുവാൻ പ്രയാസമാണെങ്കിലും, ദൈവം അതു സാധിപ്പിക്കും എന്നതാണ് നമ്മുടെ വിശ്വാസം. ഈശോപനിഷത്തിൽ പറയുന്നതുപോലെ 'ത്യജിച്ചുകൊണ്ട് ഭുജിക്കുവാൻ', വരം മാത്രമല്ല, പരിശീലനവും ആവശ്യമാണ്. ഒരു ഭദ്രാസനത്തിൽ, കോർത്തിണക്കപ്പെടേണ്ട അനേക ഘടകങ്ങൾ ഉണ്ട്. അവയെക്കുറിച്ചുള്ള അറിവും, കോർത്തിണക്കുവാൽ വേണ്ട സാങ്കേതികത്വവും, ഇവയെല്ലാം സ്പർശിക്കുന്ന ഭവിഷ്യോന്മുഖമായ ഒരു ദർശനവും സർവോപരി ദൈവകൃപയിലുള്ള ശക്തീകരണവും ഉറപ്പാക്കുന്ന പരിശീലനം ആവിഷ്ക്കരിക്കപ്പെടണം. ഇതുവരെ ഇതൊന്നും ഇല്ലാതെ ദൈവം നടത്തിയെന്നു പറഞ്ഞോ, നാം ബഹുമാനിക്കുന്ന ചില മഹാരഥന്മാർക്കു ഇങ്ങനെ പരിശീലനം കൊടുക്കാതെതന്നെ ദൈവംതമ്പുരാൻ വേണ്ടതൊക്കെ നൽകിയില്ലേ എന്നു ചോദിച്ചതുകൊണ്ടോ ഈ വിഷയത്തിന്റെ പ്രസക്തി മങ്ങുമെന്നു തോന്നുന്നില്ല. പ്രോഗ്രാം, പ്രോജക്ടുകൾ, ഫോളോ അപ്പ്, ഡോക്കുമെന്റേഷൻ, കറസ്പോണ്ടൻസ്, പണമിടപാട്, അക്കൗണ്ടിംഗ് മുതലായ കാര്യങ്ങളുടെ കാര്യക്ഷമത വർദ്ധിപ്പിക്കുവാനുള്ള ''മേൽവിചാരക'' തലത്തിലുള്ള പരിശീനത്തിൽ കൂടി പരിശുദ്ധാത്മാവിന് കൂടുതൽ പ്രവർത്തിക്കുവാനുള്ള അവസരങ്ങൾ ഉണ്ടാവുകയേ ഉള്ളൂ.

2. ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ കേന്ദ്രതലങ്ങളിൽ മുഴുവൻ സമയപ്രവർത്തനത്തിന് കുറേപ്പേരെങ്കിലും ഉണ്ടായേലേ പറ്റൂ. പ്രോഗ്രാമുകൾ, ഓഫീസ്, പ്രോജക്ടുകൾ എന്നീ മൂന്നു ശ്രേണികളിൽ പരിശീലനം കൊടുത്ത് സ്ത്രീപുരുഷന്മാരെ നിയമിക്കുന്നത് പാഴ്ച്ചെലവല്ല.

3. വേദശാസ്ത്രപരവും ആത്മീയവുമായ ഉദ്ബോധന, പ്രബോധന, പഠന, ഗവേഷണ, ചർച്ചാ മേഖലകളിൽ നേതൃത്വത്തിന് വലിയ ദാരിദ്ര്യം അനുഭവപ്പെടുന്നു എന്നത് വളരെ സത്യമാണ്. പഠിച്ചുപോയാൽ അഹങ്കാരിയും നിഷേധിയും ആകുമെന്നോ, ഇന്നത്തെ പണ്ഡിതന്മാർ ജീവിതമില്ലാത്തവരാണെന്നോ പറഞ്ഞതുകൊണ്ട് ഈ അടിയന്തിരാവശ്യത്തെ നിഷേധിക്കാമെന്ന് തോന്നുന്നില്ല. അജ്ഞതയെ ദൈവീകരിക്കുന്ന പ്രവണത അപകടകരമാണ്. പഠനത്തിന് പ്രോത്സാഹനവും പഠിക്കുന്നവർക്ക് അവസരവും ഉണ്ടാകുന്ന ഒരു അന്തരീക്ഷം ഇനിയും സംജാതമാകേണ്ടിയിരിക്കുന്നു.

4. കൗൺസലിംഗ്, ചാപ്ളേൻസി, സോഷ്യൽവർക്ക്, ലഹരിവിരുദ്ധ സ്വയംസേവനം, കമ്മ്യൂണിക്കേഷൻ, പത്രപ്രവർത്തനം, സഭാസംഗീതം, കല എന്നീ മേഖലകളിലെങ്കിലും ക്രിസ്തീയ കാഴ്ചപ്പാടോടെ പ്രവർത്തിക്കുന്ന അനേകം പ്രവർത്തകർ ഉണ്ടാകേണ്ടതായിട്ടുണ്ട്. ഈ ഓരോ മേഖലയിലും പ്രത്യേകം പരിശീലനം നേടിയ കുറേപ്പേരെങ്കിലും സഭയ്ക്കുണ്ടായിരിക്കണം. അവരെക്കൊണ്ട് മറ്റുള്ളവർക്ക് പരിശീലനം കൊടുക്കുവാനുള്ള സംരംഭങ്ങളും ഉണ്ടാകണം. സംഗീതത്തിന്റെ മേഖലയിൽ ചില നടപടികൾ ഉണ്ടാകുന്നുണ്ട് എന്നത് ശുഭോദർക്കമാണ്.

5. ബാഹ്യകേരള മേഖലയിലെ ആരാധന, മതബോധനം, വിദ്യാർത്ഥി–യുവജന പ്രവർത്തനങ്ങൾ എണിവ എത്രമാത്രം പ്രധാനമാണെന്ന് ഇനിയും പലർക്കും ബോദ്ധ്യം വന്നിട്ടില്ല. ഈ മേഖലയിലെ പ്രവർത്തനങ്ങൾക്ക് പരിശിലനം സിദ്ധിച്ച മുഴുവൻ സമയപ്രവർത്തകർ എന്നുണ്ടാകുമോ? എങ്ങനെയുണ്ടാകുമോ?

ജെ. കെ.




ഫാ. എം. വി. ജെയിംസ്

## I നവം: 22. ദൈവമാതാവിനോടുള്ള അറിയിപ്പിൻെറ ഞായർ

(വി. ലൂക്കോസ് 1:26–38)

ദൈവം ഗബ്രിയേൽ ദൂതനെ പ. കന്യകമറിയാമിൻെറ അടുക്കൽ അയച്ച് യേശുവിൻെറ ജനനത്തെക്കുറിച്ച് അറിയിച്ചു. ദൂതൻെറ സന്ദേശത്തിൻെറ സാരവും കന്യകമറിയാമിൻെറ പ്രതികരണവുമാണ് പ്രധാന ചിന്തകം.

1) ദൂതൻെറ സന്ദേശം. ദൈവീകസമാധാനം ആശംസിച്ചുകൊണ്ട് രക്ഷകൻെറ ജനനത്തെപ്പററിയുള്ള സന്ദേശം ദൂതൻ അറിയിച്ചു. സമാധാനത്തിൻേറയും,, രക്ഷയുടേയും സന്ദേശമായിരുന്നു അത്. ദൈവീകമായി വിനയത്തിലും വിശുദ്ധിയിലും. നന്മയിലും ജീവിക്കുന്നവർക്ക് ദൈവം തക്കസമയത്ത് സമാധാനത്തിൻേറയും, രക്ഷയുടേയും സന്ദേശം അറിയിക്കും. കന്യകമറിയാമിനെപ്പോലെ മാതൃകാപരമായ ജീവിതം നമുക്ക് അനുകരിക്കാം.

2) കന്യകമറിയാമിൻെറ പ്രതികരണം.

ദൂതൻെറ സന്ദേശത്തിനു മറിയം പ്രതികരിച്ചത് ' ദൈവഹിതത്തിനു തന്നെത്തന്നെ സമ്പൂർണ്ണമായി സമർപ്പിച്ചുകൊണ്ടാണ് (ലൂക്കോ: 1:38) ദൈവം നമ്മിലൂടെ പ്രവർത്തിക്കുന്നതിന് വിനയപൂർവ്വം നമ്മുടെ ശരീരാത്മ മനസ്സുകളെ ദൈവഹിതത്തിനു സമർപ്പിക്കണം.

## II നവം: 29 ഏലിശുബായുടെ അടുക്കലേയ്ക്കുള്ള മറിയാമിൻെറ യാത്രയുടെഞായർ

(വനിതാദിനം) (വി. ലൂക്കോസ് 1:39–56)

എല്ലാ വനിതകൾക്കുംവേണ്ടിപ്രത്യേകം പ്രാർത്ഥിക്കുവാനുള്ള ദിവസം.

1) മാതൃകാപരമായ കൂടിക്കാഴ്ച.

മറിയാമും ഏലിശുബായും തമ്മിലുള്ള കൂടിക്കാഴ്ച ആത്മീയ സന്തോഷത്തിൻേറയും ദൈവമഹത്വത്തിൻേറയും സന്ദർഭമായിരുന്നു. നമ്മുടെ ജീവിതത്തിൽ സ്നേഹിതരേയും ബന്ധുക്കളേയും നാം സന്ദർശിക്കുമ്പോൾ ദൈവത്തെ മഹത്വപ്പെടുത്തുവാനും ആത്മീയസന്തോഷത്തിൻെറ അനുഭവങ്ങൾ പങ്കിടുവാനും എത്രമാത്രം സമയം കണ്ടെത്താറുണ്ട്. മററുള്ളവരെ വിമർശിക്കുവാനും കുററം പറയുവാനും ലൗകീക വിഷയങ്ങൾ പങ്കിടുവാനും അല്ലേ കൂടുതൽ താല്പര്യം കാണിക്കുന്നത്. ഈ പ്രവണത ദൈവാശ്രയത്തിൽ മാററി സന്ദർശനങ്ങൾ തികച്ചും മാതൃകാപരമാക്കണം.

2) കന്യകമറിയാമിൻെറ ദൈവദർശനം

ലൂക്കോ: 1:46–55 വാക്യങ്ങൾ മറിയാമിൻെറ പാട്ടാണ്. ഇത് 1 ശമുമേൽ 2:1–10–ൽ കാണുന്ന ഹന്നായുടെ പാട്ടാണ് പ്രധാനമായും ദൈവത്തെക്കുറിച്ചുള്ള യഥാർത്ഥ ദൈവദർശനം ഇതിൽ കാണാം ദൈവം രക്ഷിതാവാണ്. വിനീതരെ കടാക്ഷിക്കുന്നു. പരിശുദ്ധനും സർവശക്തനുമായ ദൈവം തന്നെ ഭയപ്പെടുന്നവർക്കു തലമുറയായി കരുണ കാണിക്കുന്നു. അഹങ്കാരികളെ ചിതറിക്കുന്നു. ഉന്നതരെ താഴ്ത്തുന്നു. താണവരെ ഉയർത്തുന്നു. പിതാക്കന്മാരോടുള്ള വാഗ്ദത്തം മക്കളോടു നിറവേററുന്നു. ഇവ ഗ്രഹിച്ച് ദൈവത്തിൽ ആശ്രയിച്ച് രക്ഷ പ്രാപിപ്പാൻ നാം പ്രാർത്ഥിച്ചു പ്രവർത്തിച്ചു ജീവിക്കണം.

## III ഡിസം: 6 യോഹന്നാൻ മാംദാനായുടെ ജനനത്തിൻെറ ഞായർ

(ശിശുദിനം) (വി. ലൂക്കോസ് 1:57–80)

യോഹന്നാൻ മാംദാനായുടെ ജനനദിനം ശിശുദിനമായി സഭകൊണ്ടാടുന്നു. എല്ലാ ശിശുക്കൾക്കും വേണ്ടി പ്രത്യേകമായി പ്രാർത്ഥിക്കുവാനുള്ള ദിവസം.

### പേരിടീൽ

ദൈവനിർദ്ദേശമനുസരിച്ചാണ് യോഹന്നാൻ എന്ന പേരിട്ടത്. ഇന്നത്തെ കുഞ്ഞുങ്ങൾക്ക് യാതൊരു അർത്ഥവുമില്ലാത്ത ഓമന പേരുകൾ രണ്ട് അക്ഷരം കൂട്ടിയിടുന്നു. പേരിന് അർത്ഥമില്ലാത്തതുപോലെ ജീവിതത്തിനും അവർക്ക് അർത്ഥവും ലക്ഷ്യവും ഇല്ലാതാകുന്നു. അർത്ഥമുള്ള പേരുകളോ പരിശുദ്ധന്മാരുടേയൊ ശുദ്ധിമതികളുടേയോ പേരുകൾ ഇടുന്നത് നല്ലതാണ്. (യേശു = രക്ഷകൻ, മോശ = വെള്ളത്തിൽനിന്നും വലിച്ചെടുത്തവൻ) സ്വഭാവം മാറുമ്പോൾ പേരും മാററിയിരുന്നതായി കാണാം. (അബ്രാം – അബ്രഹാം, സാറായി – സാറാ, യാക്കോബ്–ഇസ്രായേൽ) മകൻെറ ജനനത്തിൽ സഖര്യാവും ദൈവത്തെ മഹത്വപ്പെടുത്തി പാടിയതുപോലെ, നല്ല മക്കളെ ലഭിക്കുവാനും അതിൽ സന്തോഷിച്ച് ദൈവത്തെ മഹത്വപ്പെടുത്തുവാനും സാധിക്കണം. മക്കളുടെ

# വെള്ളപ്പൊക്ക ദുരിതാശ്വാസനിധി

## പ. ബാവാ തിരുമനസ്സിലെ ആഹ്വാനം

ഈയിടെയുണ്ടായ വെള്ളപ്പൊക്കത്തിന്റെ കെടുതികൾമൂലം ദുരിതം അനുഭവി ക്കുന്നവർക്ക് അടിയന്തിരസഹായം നൽകുന്നതു സംബന്ധിച്ച് പ. കാതോലിക്കാ ബാവാ പുറപ്പെടുവിച്ച കല്പന.

**കർത്താവിൽ വാത്സല്യ മക്കളെ,**

**ഇന്നു നമ്മുടെ നാട് അഭിമുഖീകരിക്കുന്ന അത്യാഹിതങ്ങളും അതു മുഖാന്തിരമുള്ള ദുരിതങ്ങളും നിങ്ങൾ നേരിട്ടും പത്രങ്ങൾ മുഖാന്തിരമായും മററും അറിഞ്ഞുകൊണ്ടിരിക്കുകയാണല്ലോ. ഇതുപോലെ വേദനാജനകമായ ഒരു ദാരുണസംഭവം നമ്മുടെ ഓർമ്മയിൽ ഉണ്ടായിട്ടില്ല. പലയിടത്തും മല ഇടിഞ്ഞു വീണു ഭയങ്കരമായ പാറക്കഷണങ്ങളും മണ്ണും മരവും കുത്തൊഴുക്കിൽപ്പെട്ട് ആഞ്ഞടിച്ച്, ചെറുവീടുക ളുടെ അടിസ്ഥാനങ്ങൾ ഇളകി. അനേകം കുടുംബങ്ങളെ അനാഥമാക്കി. കൃഷികൾ നശിച്ചു. ആളുകൾ വീടുവിട്ട് താല്ക്കാലിക ഷെഡ്ഡുകളിലും സ്കൂളുകളിലും മററുമായി അർദ്ധപട്ടിണിക്കാരായി കഴിയുന്നു. എത്രപേർ മരിച്ചുവെന്ന് ഇതുവരെ പൂർണ്ണമായ കണക്കു കിട്ടിയിട്ടില്ല. ചിലർക്കു ഭാര്യ മാരും, മററു ചിലർക്കു ഭർത്താക്കന്മാരും, മാതാപിതാക്കളും കുഞ്ഞുങ്ങളും നഷ്ടപ്പെട്ടിട്ടുണ്ട്. എവി ടെയും നിലവിളി. വീടുകളോടുകൂടി അവരുടെ നിക്ഷേപങ്ങളും പൂർണ്ണമായി നഷ്ടപ്പെട്ടവരുമുണ്ട്. കോടിക്കണക്കിന് രൂപായുടെ നാശനഷ്ടങ്ങൾ സംഭവിച്ചിരിക്കയാണ്. ഇത് എല്ലാ ജില്ലകളിലും ബാധിക്കുന്നുണ്ടെങ്കിലും പത്തനംതിട്ട, കൊല്ലം, കോട്ടയം, തിരുവനന്തപുരം, ആലപ്പുഴ തുടങ്ങിയ ജില്ല കളിലാണ് കൂടുതൽ കഷ്ടതകൾ അനുഭവിക്കുന്നത്. ചില സ്ഥലങ്ങളിൽ നമുക്കു പോയി കാണു വാൻ അവസരമുണ്ടായി. കാണുന്ന ആരുടെയും ഹൃദയം തകർന്നുപോകും. ആ മനുഷ്യരുടെ കണ്ണുനീ രും കരച്ചിലും എങ്ങനെ കണ്ടുകൊണ്ടു നില്ക്കും? സഹോദരങ്ങളേ, ഇവയെല്ലാം കണ്ടും കേട്ടും അറിഞ്ഞു കൊണ്ട് മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായ നമുക്കും എങ്ങനെ അടങ്ങിയിരിപ്പാൻ കഴിയും. യോനാ പ്രവാചകൻ സഞ്ചരിച്ച കപ്പൽ കീഴ്മേൽ മറിഞ്ഞപ്പോൾ കപ്പലിൽ ഉണ്ടായിരുന്നവർ അവരവർ ദൈവ ത്തോടു നിലവിളിച്ചു. അവരുടെ സാധനങ്ങളും ചരക്കുകളും സമുദ്രത്തിൽ വലിച്ചെറിഞ്ഞ് വിലപി ക്കുന്ന വേളയിൽ പ്രവാചകൻ കപ്പലിന്റെ അടിത്തട്ടിൽ സുഖമായി ഉറങ്ങുകയായിരുന്നു. ഈ അവ സ്ഥാവിശേഷം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്കുണ്ടാകരുതെന്ന് കർത്താവിന്റെ നാമ ത്തിൽ നാം പ്രത്യാശിക്കുന്നു. നമ്മുടെ കർത്താവ് "നിന്നെപ്പോലെതന്നെ നിന്റെ അയൽക്കാരനെ സ്നേ ഹിക്കണം എന്ന് അരുളിച്ചെയ്തിട്ടില്ലേ: നല്ല ശമര്യാക്കാരന്റെ ദൃഷ്ടാന്തം നമുക്ക് മാതൃകയായിരിക്ക ണം. നാം ആവോളം ഈവക കാര്യങ്ങൾക്കുവേണ്ടി അദ്ധ്വാനിക്കേണ്ടത് ഇന്ന് അടിയന്തിരമായ ഒരു കാര്യമാണ്.**

ഈ കാര്യത്തിൽ എല്ലാ ഇടവകകളിലും അടിയന്തിരമായി കമ്മററിയോ, പൊതുയോഗമോ കൂടി നിങ്ങൾക്ക് ആവോളം പെയ്യുവാൻ കഴിയുന്ന തുക നമ്മുടെ സഭയായി ആരംഭിച്ചിട്ടുള്ള വെള്ളപ്പൊക്ക ദുരി താശ്വാസ ഫണ്ടിലേക്ക് നമ്മുടെ പേർക്ക് അയച്ചുതരണം. കണക്കു വിശദമായി നിങ്ങളെ ബോദ്ധ്യപ്പെ ടുത്തുന്നതാണ്. നിങ്ങളുടെ ഈ കാഴ്ചയും സ്വർഗ്ഗത്തിൽ നല്ല നിക്ഷേപമായിരിക്കും. നിശ്ചയ മാണ്.

ദൈവം നിങ്ങളെ എല്ലാവരേയും അനുഗ്രഹിക്കട്ടെ.

---

ശാരീരികവും മാനസികവുമായ വളർച്ചയോടൊപ്പം ആത്മീയ വളർച്ചയും പ്രത്യേകം ശ്രദ്ധിക്കണം.

## IV ഡിസം: 13 യൗസേപ്പിനുണ്ടായ വെളിപാടിന്റെ ഞായർ

(വി. മത്തായി 1:18–25)

നീതിമാനായ യൗസേപ്പിന്റെ നല്ല മാതൃക

സംശയാസ്പദമായ സാഹചര്യത്തിൽ കന്യക മറിയാമിനെ ഉപേക്ഷിക്കുവാൻ ആഗ്രഹിച്ചു. എന്നാൽ അവൾക്ക് മാനഹാനി വരുത്തുവാൻ ആഗ്ര ഹിച്ചില്ല. അതുകൊണ്ട് രഹസ്യത്തിൽ ഉപേക്ഷി ക്കുവാൻ തീരുമാനിച്ചു. മററുള്ളവർക്ക് മാനഹാനി വരുത്തുവാൻ നീതിമാന്മാർ ഒരുങ്ങുകയില്ല. നാം മററുള്ളവരുടെ മാനം സംരക്ഷിപ്പാൻ യൗസേപ്പി നെപ്പോലെ തയ്യാറാകണം. നാം എത്രയോ പേരുടെ മാനം നഷ്ടപ്പെടുത്തിയിട്ടുണ്ട്. അതിൽ അനു തപിച്ച് അപ്രകാരം ആവർത്തിക്കാതിരിപ്പാൻ ശ്രമിക്കണം.

യഥാർത്ഥ്യം ദൂതൻ സ്വപ്നത്തിൽ യൗസേ പ്പിനു വെളിപ്പെടുത്തി. നീതിമാന്മാരെ ദൈവം തന്റെസത്യങ്ങളും രഹസ്യങ്ങളും വെളിപ്പെടുത്തും. നീതികെട്ട ജീവിതം ഉപേക്ഷിച്ചു നീതിപൂർവ്വ മായ ജീവിതം നയിക്കുമ്പോൾ നമ്മുടെ സംശയ ങ്ങൾക്കും, പ്രയാസങ്ങൾക്കും നീക്കുപോക്കുണ്ടാ കത്തക്കവിധം ദൈവം തന്റെ സത്യങ്ങളും രഹസ്യ ങ്ങളും നമുക്കു വെളിപ്പെടുത്തും.

—o—

# വളരുമാറാക്കുന്ന ദൈവത്തിന്നായ് (viii)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

## 2) സൗമ്യത

അനീതിക്കെതിരായി ഉണ്ടാകുന്ന വികാരത്തെ അഥവാ കോപത്തെ സ്നേഹംകൊണ്ടു നിയന്ത്രിക്കുമ്പോൾ ആണ് സൗമ്യതയുണ്ടാകുന്നത്. തിന്മയുടെ നേരെ ഒരു പ്രതികരണവുമില്ലാതിരിക്കുന്ന നിസംഗത സൗമ്യതയല്ല.

<u>കോപംകൊണ്ടുണ്ടാകുന്ന ദോഷങ്ങളെക്കുറിച്ചു ചിന്തിക്കാം.</u> 'മുൻകോപി ഭോഷത്വം പ്രവർത്തിക്കുന്നു'. (സദൃ. 14: 17). കോപം ചെറിയ അളവിലുള്ളതും, താൽക്കാലികവുമായ ഭ്രാന്താണ്. കോപിക്കുന്നവൻ തനിക്കുതന്നെയും, മററുള്ളവർക്കും ദോഷം വരുത്തുന്നു. ഭ്രാന്തൻ അവന്റെ പ്രവൃത്തിയുടെ ഭവിഷ്യത്തുകൾ മനസിലാക്കാതെ വിലയേറിയ പാത്രങ്ങൾ തല്ലിത്തകർക്കുന്നതുപോലെ, ദീർഘനാളുകൾകൊണ്ട് നേടിയെടുത്ത സ്നേഹബന്ധങ്ങളെ, കോപിക്കുന്നവൻ തകർത്തുകളയുന്നു. പാത്രങ്ങൾ പുതിയത് വാങ്ങിക്കാം. പണനഷ്ടം വന്നെന്നേയുള്ളു. എന്നാൽ ഹൃദയങ്ങളെ തല്ലിത്തകർത്താൽ, അതിന്റെ വേദന ദീർഘനാൾ നീണ്ടുനിൽക്കും. അതിനു മുമ്പ് ചെയ്ത അനേക ഉപകാരങ്ങൾ വിസ്മരിക്കപ്പെടുകയും ചെയ്യും. കോപം ഏൽക്കുന്ന ആൾ പലപ്പോഴും ശത്രുവായി തീർന്നെന്നും വരാം.

കോപിക്കുന്ന ആളുടെ രക്തം വിഷകരമായ ഹോർമോൺകൊണ്ട് നിറയുന്നു. അതിന്റെ ഫലമായിട്ടാണ് കോപിക്കുമ്പോൾ ശരീരം വിറയ്ക്കുന്നത്. കോപംകൊണ്ട് മനസിന്റെ പിരിമുറുക്കം തൽക്കാലം ഒന്ന് അയഞ്ഞുകിട്ടുമെന്നല്ലാതെ മററൊരു ഗുണവും ഇല്ല.

<u>കോപത്തെ ജയിക്കുന്നതിനുള്ള മാർഗ്ഗങ്ങളെപ്പററി ചിന്തിക്കാം.</u> 1) എന്നോടു കോപിക്കുന്നത് എനിക്ക് ഇഷ്ടമല്ലെങ്കിൽ, ഞാൻ മറെറാരാളോട് കോപിക്കുന്നത് ശരിയോ എന്ന് ചിന്തിക്കുക. 2) കോപത്തിന്റെ ദോഷഫലങ്ങളെക്കുറിച്ചു ചിന്തിക്കുക. 3) കോപത്തിന്റെ ആരംഭലക്ഷണങ്ങൾ കാണുമ്പോൾ, ഉടനെ വിഷയം മാററുകയോ, സ്ഥലം വിടുകയോ ചെയ്യുക. 4) പ്രാർത്ഥിക്കുക. 'കർത്താവേ, നിന്റെ സൗമ്യതയും ക്ഷമയും സഹതാപവും എനിക്കു നൽകണമെ' എന്ന് പ്രാർത്ഥിക്കാവുന്നതാണ്. മററുള്ളവർക്ക് വേണ്ടിയും പ്രാർത്ഥിക്കണം. അവർക്ക് സുബോധവും മാനസാന്തരവും ഉണ്ടാകുന്നതിന്നും അവരോട് ദൈവം ക്ഷമിക്കുന്നതിനും, പ്രാർത്ഥിക്കണം. (വി. ലൂക്കോ. 23: 34). 5) മററുള്ളവരെ തിരുത്തുന്നതിനുള്ള ഏററവും ഫലപ്രദമായ മാർഗ്ഗം, രഹസ്യമായും ശാന്തമായും കുററബോധം വരത്തക്കവണ്ണം അവരോട് സംസാരിക്കുകയാണ്, എന്ന് ഓർത്ത് ശാന്തമാകുക.

<u>വിവിധ സന്ദർഭങ്ങളിൽ എങ്ങനെ സൗമ്യത പാലിക്കണമെന്ന് ചിന്തിക്കാം.</u>

കുട്ടികൾക്ക് പല പ്രാവശ്യം മുന്നറിയിപ്പ് നൽകിയതിനു ശേഷം, അത്യാവശ്യത്തിന് മാത്രം ശിക്ഷിക്കേണ്ടതാണ്. പ്രായമായവരും മുന്നറിയിപ്പുകൾക്ക് ശേഷം പാപത്തിൽ തുടർന്നാൽ, പരസ്യമായി ശാസിക്കേണ്ടിവന്നേക്കും. 'പാപം ചെയ്യുന്നവരെ, ശേഷമുള്ളവർക്കും ഭയത്തിനായി, എല്ലാവരും കേൾക്കെ ശാസിക്കുക' (1 തിമോ. 5: 20) എന്ന് വി. പൗലോസ് പറയുന്നു.

നമ്മെ കോപിപ്പിക്കത്തക്കവണ്ണം മററുള്ളവർ നമ്മോട് പെരുമാറുമ്പോൾ, ഷോക്ക് അബ്സോർബർ (Shock absorber) പോലെ നാം ഇളകാതിരിക്കണം. വണ്ടികൾക്ക് കുടുക്കം വരാതിരിക്കുന്നതിനാണല്ലൊ Shock absorber ഉപയോഗിക്കുന്നത്. 'മൃദുവായ ഉത്തരം കോപത്തെ ശമിപ്പിക്കുന്നു' (സദൃ. 15: 1) എന്ന് ജ്ഞാനിയായ ശലോമോൻ പറയുന്നു.

നാം കോപിക്കാതിരുന്നാൽ മാത്രം പോരാ. തെററിദ്ധാരണകൊണ്ടുപോലും, മററുള്ളവർ കോപിക്കാതിരിക്കത്തക്കവണ്ണം, നാം സൂക്ഷിച്ചു പെരുമാറേണ്ടതാണ്. കോപിക്കുന്നവനെപോലെ, കോപിപ്പിക്കുന്നവനും കുററക്കാരനാണെന്നും കോപിക്കുന്നവൻ വരുത്തുന്ന നാശങ്ങൾക്ക് കോപിപ്പിക്കുന്നവനും ഉത്തരവാദിയാണെന്നും, ഓർത്തിരിക്കേണ്ടതാണ്.

നമ്മുടെ സൗമ്യതയിൽകൂടി, കുട്ടികളെ നാം സൗമ്യത പഠിപ്പിക്കേണ്ടിയിരിക്കുന്നു. 'സൗമ്യതയുള്ളവർ എത്രയോ ഭാഗ്യവാന്മാർ. അവർ ഭൂമിയെ അവകാശമായി അനുഭവിക്കും' (വി. മത്താ. 5: 5) എന്നും 'ഞാൻ സൗമ്യതയും താഴ്മയും ഉള്ളവനാകയാൽ എന്റെ നുകം ഏററ് എന്നോടു പഠിപ്പിൻ' (വി. മത്താ. 11: 29) എന്നും കർത്താവ് അരുളിച്ചെയ്യുന്നു.

മററുള്ളവരുടെ സ്നേഹബഹുമാനങ്ങൾ നഷ്ടപ്പെടുത്താതിരിക്കുന്നതിന് ഏററവും ആവശ്യമായിരിക്കുന്നത് സൗമ്യതയാണ്.

### 3) അനുസരണം

മററുള്ളവരുടെ സ്നേഹബഹുമാനങ്ങൾ വർദ്ധിപ്പിക്കുന്നതിന് ഏററവും ഫലപ്രദമായ മാർഗ്ഗം അനുസരണമാണ്. സ്നേഹമുണ്ടെങ്കിൽ അനുസരിക്കും. അനുസരിക്കുമ്പോൾ നമുക്ക് മററുള്ളവരുടെ സ്നേഹം ലഭിക്കുകയും ചെയ്യുന്നു. 'എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം പ്രമാണിക്കും' (വി. യോഹ. 14: 23) എന്നും 'എന്റെ പിതാവ് അവനെ സ്നേഹിക്കും' എന്നും കർത്താവ് പറയുന്നു.

സൗകര്യവും ഇഷ്ടവുമുണ്ടെങ്കിൽ അനുസരിക്കുമെന്ന് പറയുന്നതിന് അർത്ഥമില്ല. സൗകര്യപ്പെടാതിരിക്കുമ്പോഴും ഇഷ്ടപ്പെടാതിരിക്കുമ്പോഴും അനുസരിക്കുന്നതിന് മാത്രമേ, എന്തെങ്കിലും മാഹാത്മ്യമുള്ളൂ.

'ഞാൻ കർത്താവിന്റെ അടിമപ്പെണ്ണ്. നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ' (വി. ലൂക്കോ. 1: 38) എന്ന് പറഞ്ഞ്, ഭാവിയിൽ വരാവുന്ന അനർത്ഥങ്ങളെയെല്ലാം അവഗണിച്ച്, കർത്താവിന്റെ ഹിതത്തിന് കീഴ്പ്പെട്ട കന്യകമറിയാമിന്റെ അനുസരണമാണ്, നമുക്കു വേണ്ടത്. ലോകരക്ഷാർത്ഥം മരണത്തോളം കർത്താവ് പിതാവിനെ അനുസരിച്ചു (ഫിലി. 2: 8).

ദൈവത്തോടുള്ള സ്നേഹത്തിൽ നിറയുന്നതിനും അങ്ങനെ ദൈവത്തെയും തന്റെ മക്കളെയും അനുസരിക്കുന്നതിനും കുട്ടികളെ പഠിപ്പിക്കണം.

പ്രായമായവർ അവരെക്കാൾ പ്രായമായവരെയും, ആത്മീയ പിതാക്കന്മാരെയും അനുസരിക്കുന്നത് കാണുമ്പോഴാണ് കുട്ടികൾക്കും അനുസരിക്കണമെന്ന ചിന്തയുണ്ടാകുന്നത്. 'ഇതാ അനുസരിക്കുന്നത് യാഗത്തെക്കാളും................നല്ലത്'' (1 ശമു. 15: 22).

—o—

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Aleyamma Raju, Poonthuruthil.




താമസിച്ചതിനു ക്ഷമാപണം
K. P. Thomas, Mariamma Thomas,
Rigo Thomas, Bhopal.



Graceykutty.




Aleyamma Raju, Poonthuruthil.

# ‘ഭൂവിലശേഷം………. ….’

## ക്രിസ്തുവിൻ സാക്ഷികൾ ആകുവിൻ

Wg. Cdr. Dr. Punnoose U. Pannoor

വി. കുർബാനയിലെ ഒന്നാമത്തെ ലേഖനവായനയ്ക്കു മുമ്പായുള്ള ഗീതം വി. ശ്ലീഹന്മാർ ലോകത്തിന്റെ നാനാഭാഗത്തും പോയി സുവിശേഷം അറിയിച്ചതിനെ അനുസ്മരിപ്പിക്കുന്നതാണ്. ആ ഗീതത്തിന്റെ സാരം ഇതാണ്.

‘ദൈവത്താൽ (ദൈവാത്മാവിനാൽ) പ്രേരിതരായ കർതൃശിഷ്യന്മാർ ലോകത്തിന്റെ നാനാഭാഗങ്ങളിലും പോയി എല്ലാ ജാതികളോടും ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിക്കയും അതു സ്വീകരിക്കുന്നവർ ഭാഗ്യവാന്മാരാകുന്നു എന്നു അറിയിക്കയും ചെയ്തു’.

അങ്ങനെ ശ്ലീഹന്മാർ സുവിശേഷം പ്രസംഗിക്കയും ജാതികളെ സഭയിൽ ചേർക്കയും ചെയ്തതിന്റെ ഫലമായിട്ടാണു ക്രിസ്തുമതം ലോകത്തിന്റെ നാനാഭാഗത്തും പ്രചരിക്കുവാൻ ഇടയായത്. വി. പത്രോസ് റോമിലും, വി. അന്ത്രയോസ് ഏഷ്യാമൈനർ, കപ്പദോക്യ, ഗലാത്യാ, ഗ്രീസ് എന്നീ സ്ഥലങ്ങളിലും, വി. യാക്കോബ് യഹൂദ്യ, ശമര്യ, സ്പെയിൻ എന്നിവിടങ്ങളിലും, വി. യോഹന്നാൻ ഏഷ്യാമൈനറിലെ എഫേസൂസിലും, വി. പീലിപ്പോസ് പേർഷ്യ, ഏഷ്യാമൈനർ, ഫിറാപ്പോലീസ് എന്നിവിടങ്ങളിലും, വി. ബർത്തൽമായി അറബി രാജ്യങ്ങളിലും ഏഷ്യാമൈനറിലും, വി. മത്തായി യഹൂദ്യയിലും എത്യോപ്യയിലും, വി. തോമസ് പേർഷ്യ, ഇൻഡ്യ, മാലാക്കാ എന്നിവിടങ്ങളിലും, അല്പായുടെ മകനായ വി. യാക്കോബ് അറേബ്യ, ഈജിപ്ത് എന്നിവിടങ്ങളിലും, വി. ശെമവൂൻ സിറിയാ, ആഫ്രിക്ക, യൂറോപ്പ് എന്നിവിടങ്ങളിലും, വി. തദ്ദായി അറേബ്യ, പേർഷ്യ, അർമ്മീനിയാ എന്നീ സ്ഥലങ്ങളിലും, വി. മത്തിയാസ് കപ്പദോക്കിയയിലും അബീസിനിയായിലും സുവിശേഷിച്ചു. അതുപോലെ വി. പൗലോസ് ശ്ലീഹായുടെ മിഷനറിയാത്രകളും സുവിശേഷപ്രവർത്തനങ്ങളും ആദിമസഭയെ ഉറപ്പിക്കുവാൻ സഹായിച്ചു.

ഒന്നാം നൂററാണ്ടിൽതന്നെ ക്രിസ്തുമതം ഇൻഡ്യയിൽ സ്ഥാപിക്കപ്പെട്ടുവെങ്കിലും സഭയ്ക്കു വേണ്ടത്ര പ്രചാരമോ വളർച്ചയോ ലഭിച്ചില്ല എന്നു പറയേണ്ടിയിരിക്കുന്നു. 16–ാം നൂററാണ്ടിനു ശേഷമുള്ള പാശ്ചാത്യ മിഷനറിമാരുടെ വരവോടെയാണു കേരളത്തിനു വെളിയിൽ ക്രിസ്തുമതം പ്രചരിച്ചത്.

സുവിശേഷപ്രചരണത്തിനും പ്രസംഗത്തിനും നാം കൊടുക്കേണ്ട പ്രാധാന്യത്തെയാണ് മേൽകൊടുത്ത ഗീതം നമ്മെ അനുസ്മരിപ്പിക്കുന്നത്. എല്ലാ കുർബാനകളിലും ഈ ഗീതം നാം ആലപിക്കുന്നുണ്ടെങ്കിലും നമ്മിൽ എത്രപേർ സുവിശേഷഘോഷണത്തെക്കുറിച്ചു ചിന്തിക്കാറുണ്ട്, പ്രവർത്തിക്കാറുണ്ട്?

ഉയിർത്തെഴുനേററ കർത്താവു സ്വർഗ്ഗാരോഹണത്തിനു മുമ്പ് ശിഷ്യന്മാർക്കു കൊടുത്ത കല്പന തന്റെ സുവിശേഷം ലോകത്തിന്റെ നാനാഭാഗത്തും പ്രചരിപ്പിക്കണമെന്നും അങ്ങനെ താൻ ക്രൂശിൽ നേടിത്തന്ന രക്ഷ എല്ലാ ജാതിക്കും ലഭ്യമാകണമെന്നുമുള്ളതാണ്. ‘എന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെമേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ടു യറുശലേമിലും, യഹൂദ്യയിൽ എല്ലായിടത്തും, ശമര്യയിലും ഭൂമിയുടെ അററത്തോളവും എന്റെ സാക്ഷികൾ ആകും’

(അ. പ്ര. 1: 8).

‘ആകയാൽ നിങ്ങൾ പുറപ്പെട്ട്, പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു കല്പിച്ചത് ഒക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ടു സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ’

(വി. മത്താ. 28: 19, 20).

‘ക്രിസ്തു കഷ്ടം അനുഭവിക്കയും മൂന്നാം നാൾ മരിച്ചവരിൽനിന്നു ഉയിർത്തെഴുന്നേൽക്കയും അവന്റെ നാമത്തിൽ മാനസാന്തരവും പാപമോചനവും യരുശലേമിൽ തുടങ്ങി സകല ജാതികളിലും പ്രസംഗിക്കയും വേണം എന്നിങ്ങനെ എഴുതിയിരിക്കുന്നു’ (വി. ലൂക്കോ. 24: 46, 47).

കർത്താവായ യേശുവിന്റെ കല്പന അനുസരിപ്പാൻ സഭ കടപ്പെട്ടിരിക്കുന്നു. ലോകത്തെ ക്രിസ്തുവിങ്കലേക്കു കൊണ്ടുവരുവാൻ, ലോകത്തെ ക്രിസ്തീകരിക്കുവാൻ നമുക്കു കടമയുണ്ട്. എന്നാൽ നാം എന്തു ചെയ്യുന്നു? എന്താകുന്നു നമ്മുടെ സുവിശേഷം? എന്താകുന്നു നമ്മുടെ പ്രസംഗവിഷയം? വെറും പ്രസംഗം മാത്രം മതിയോ? നമ്മുടെ വിശ്വാസം പ്രവർത്തനങ്ങൾകൂടി കാണിക്കണം എന്നാണു വി. യാക്കോബു ശ്ലീഹാ ഉത്ബോധിപ്പിക്കുന്നത് (യാക്കോ. 2: 14, 17–19). നമ്മുടെ ജീവിതം കണ്ടു എത്രപേർ സഭയിലേക്കു വരുന്നുണ്ട്? അല്ല ഓരോ വർഷവും എത്ര പേർ സഭ വിട്ടുപോകുന്നുണ്ട് എന്നും ചിന്തിക്കേണ്ടതാണ്.

സഭയുടെ ദൗത്യം വിജയിക്കണമെങ്കിൽ സുവിശേഷ പ്രചരണത്തിനു നാം വേണ്ടത്ര പ്രാധാന്യം കൊടുക്കണം. ഭാരതത്തെ ക്രിസ്തീകരിക്കുവാൻ നമ്മുടെ സംഭാവന എന്ത്?

നാം യഥാർത്ഥത്തിൽ ക്രിസ്തുവിനെതന്നെയാണോ പ്രസംഗിക്കുന്നത്? ക്രിസ്തുവിന്റെ സ്വയം ത്യാഗവും സ്നേഹവും ദൈവേഷ്ടത്തിനുള്ള പൂർണ്ണമായ അനുസരണവും സേവനമനസ്ഥിതിയും ക്ഷമയും നമുക്കുണ്ടോ? സഭയ്ക്കുണ്ടോ?

കേരളത്തിൽനിന്നുള്ള ഓർത്തഡോക്സ് സഭാംഗങ്ങൾ ഇന്നു ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലുമുണ്ട്. നമ്മുടെ ആളുകളുള്ള മിക്ക സ്ഥലങ്ങളിലും സ്വന്തം ദൈവാലയങ്ങളുമുണ്ട്. അപ്പം തേടിപ്പോയവരാണു എല്ലാവരും. എന്നാൽ, നാം ആയിരിക്കുന്ന സ്ഥാനങ്ങളിൽ സ്ഥലങ്ങളിൽ ക്രിസ്തുവിനെ സാക്ഷിക്കുവാൻ ദൈവവചനം പ്രചരിപ്പിക്കുവാൻ നാം ശ്രമിക്കുന്നുണ്ടോ എന്നതാണു ചോദ്യം. നമ്മുടെ സഭ ഇന്നും 'മലയാളസഭ'തന്നെയാണ്. ഇതരഭാഷക്കാരെയോ വേഷക്കാരെയോ ഉൾക്കൊള്ളിക്കുവാൻ ഇതുവരെ യാതൊരു ശ്രമവും നമുക്കില്ല. ബാഹ്യകേരളത്തിൽ ജനിച്ചുവളരുന്ന ഒരു തലമുറ നമുക്കുണ്ട്. അവരെപ്പോലും ഉൾക്കൊള്ളുവാൻ വേണ്ട സംവിധാനം ഏർപ്പെടുത്തുവാൻ നമുക്കു സാധിച്ചിട്ടില്ല എന്നതാണു സത്യം.

നമുക്കു പലതും ചെയ്യുവാൻ കഴിയും. വളരുന്ന തലമുറയുടെ ഭാഷയിൽ അവർക്കു മനസിലാകത്തക്കവിധത്തിൽ ആരാധനയും പ്രാർത്ഥനയും നടത്തേണ്ടതാണ്. ഇപ്പോൾ ഉപയോഗത്തിലിരിക്കുന്ന ആരാധനാഭാഷയിലെ പല പ്രയോഗങ്ങളും അനേകർക്കും സുഗ്രാഹ്യമല്ല. സാഹിത്യവും സംസ്കൃതവും പഠിച്ചെങ്കിലേ പല പ്രാർത്ഥനകളും ഗീതങ്ങളും ഗ്രഹിക്കാൻ സാധിക്കൂ. ലളിതവും സുഗ്രാഹ്യവുമായ ഭാഷയിൽ പ്രാർത്ഥനകളും ഗാനങ്ങളും നമുക്കുണ്ടാകേണ്ടിയിരിക്കുന്നു. പദാനുപദ തർജിമകൾക്കു പകരം സ്വതന്ത്രമായ പ്രാർത്ഥനകൾ രചിക്കുവാനും നടത്തുവാനും നാം ഇനിയും അഭ്യസിക്കേണ്ടിയിരിക്കുന്നു.

സുവിശേഷപ്രചരണം എന്ന ദൗത്യം സഭയ്ക്കുണ്ടെങ്കിൽ മാത്രമേ ആ തീക്ഷ്ണത ജനങ്ങൾക്കും കാണൂ. വേദപഠനംതന്നെ ആവശ്യമാണെന്നു അനേകർക്കു ബോധ്യമില്ല. വേദപുസ്തകം പഠിക്കാതെ എങ്ങനെയാണു കാര്യങ്ങൾ അറിയുന്നത്, എന്താണു പ്രസംഗിക്കുന്നത്? അതൊക്കെ പട്ടക്കാരുടെ

# AND MILES TO GO...........

## H. G. PHILIPOS MAR EUSEBIUS METROPOLITAN

In early 1970, the Rev. Fr. M. V. George (now Metropolitan Geevarghese Mar Osthathios) visited them and organised the St. Gregorios fellowship. In 1974 the congregation was splitting on a denominational basis and our church members numbering over ten families were emerging as a separate congregation. In 1976 when the diocese outside Kerala was reorganised, London parish came under the diocese of Bombay and the diocesan Metropolitan H. G. Thomas Mar Makarios visited and declared it as a parish with St. Gregorios as the patron saint. His Grace also appointed Revd. Fr. Abraham Alukal as the vicar of the parish.

By 1977 with the influence of Metropolitan H. G. Paulos Mar Gregorios, they secured from the Church of England the facilities of the City Church St. Andrew-by-the-Wardrobe for their own use, and the visiting Catholicos His Holiness Baselius Marthoma Mathews I consecrated and declared it as the St. Gregorios Parish Church and ever since they are using it for our services and we are grateful to the Church of England for this christian charity and concern very graciously showered on us. Revd. Fr. Paulos OIC of Bethany asram was the vicar during that period as he was undergoing his monastic training at the Community of Resurrection, Mirfield.

In 1979 when the diocese outside Kerala was again reorganised London parish was placed under the jurisdiction of the Diocese of Delhi with H. G. Paulos Mar Gregorios as Metropolitan. Fr. P. C. Cherian, general secretary of the MGOCSM, was put in charge of the parish as he went over there under a scholarship scheme from the Church of Westphalia in West Germany. He was there for a few months and that was followed by a period when there was neither an officially appointed vicar nor regular services at all. The resident priest Revd. Fr. K. A. George with the cooperation of a few members held the fort during that period. His silent and continued service to the parish till his death in last April, should be remembered with gratitude. Also the selfless service of very Revd. Ramban Geevarghese for a few months during that period proved to be a special blessing for the parish.

---

ചുമതലയാണെന്നാണ് അനേകരും ധരിച്ചിരിക്കുന്നത്? അതിനാൽ എല്ലാ ഭവനങ്ങളിലും വേദപുസ്തകം എത്തിക്കുന്നതിനും, പുസ്തകങ്ങൾ ദിനംതോറും വായിച്ചു ക്രമമായി പഠിക്കുന്നതിനും ആളുകളെ ഉദ്ബുദ്ധരാക്കേണ്ടിയിരിക്കുന്നു. വേദപഠനത്തിൽ താല്പര്യമുള്ളവരിൽ സുവിശേഷതല്പരതയും മുന്നിട്ടുനിൽക്കും എന്നതാണു അനുഭവം.

യേശുക്രിസ്തു നമുക്കു നേടിത്തന്ന രക്ഷയെക്കുറിച്ചുള്ള ദൂതാകുന്നു സുവിശേഷം. അതു ലോകത്തെ അറിയിക്കേണ്ടതു ഓരോ ക്രിസ്ത്യാനിയുടെയും ചുമതലയാകുന്നു. അതിൽ നമുക്കു ലജ്ജിക്കേണ്ട ആവശ്യമില്ല. മഹമ്മദീയരെയും സിക്കുമതക്കാരെയും നോക്കുക. അവർ അവരുടെ വേഷത്തിൽ നടക്കുവാനും ആചാരങ്ങൾ അനുഷ്ഠിക്കുവാനും നിഷ്ഠയുള്ളവരാണ്. സിക്കുകാരൻ അവന്റെ വേഷത്തിൽ എല്ലായിടത്തും നടക്കുന്നു. മഹമ്മദീയനെയും വേഗത്തിൽ തിരിച്ചറിയാം. ക്രിസ്ത്യാനിമാത്രം എന്തുകൊണ്ടു ക്രിസ്തുവിനെ സാക്ഷിക്കുവാൻ ലജ്ജിക്കുന്നു?

സഭകൾ തമ്മിലുള്ള കേസുകളും, സഭാംഗങ്ങൾ തമ്മിലുള്ള ഭിന്നിപ്പും, പരസ്പര സ്നേഹക്കുറവും ക്രിസ്തീയ സാക്ഷ്യത്തിനു വിലങ്ങുതടികളാണ്. പരസ്പരം ക്ഷമിപ്പാനും സഹിക്കാനും നാം അഭ്യസിക്കേണ്ടിയിരിക്കുന്നു. യേശുക്രിസ്തുവിനെ സഭയിൽ ഇടവകയിൽ, ഓരോ ഭവനത്തിലും നമ്മുടെ വ്യക്തിജീവിതത്തിൽ കാണണം, കാണിക്കണം.

നമ്മുടെ ജീവിതം ചൈതന്യമുള്ളതായിരിക്കണം. നാം ഓരോരുത്തരും പുതിയ സൃഷ്ടികളാണെന്ന ബോധ്യം നമുക്കു വേണം. പരിശുദ്ധാത്മാവിന്റെ ആവാസമുള്ള ഒരു സമൂഹമാണെന്ന ബോധ്യം നമുക്കുണ്ടാകണം. ഓരോ വ്യക്തിയും ദൈവാത്മാവിന്റെ മന്ദിരങ്ങളാണെന്നും ആത്മാവിന്റെ ഫലങ്ങളായ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം (ശതാ. 6: 32, 33) എന്നി ഗുണങ്ങൾ ലോകത്തിനു പ്രദാനം ചെയ്യുവാൻ വിളിച്ചു വേർതിരിച്ചിരിക്കുന്നവരാണെന്നും നാം മനസിലാക്കണം. നമ്മുടെ ജീവിതത്തിൽകൂടി ക്രിസ്തുവിനെ സാക്ഷിക്കുവാനും, മററുള്ളവരെ ക്രിസ്തുവിനായി നേടുവാനും നമുക്കു കഴിയേണ്ടതാണ്.

—o—

In November 1981 the Rev. Fr. Philipos Thomas. lecturer at the Orthodox Theologiacl Seminary, Kottayam was appointed vicar with the clear mandate to organise the parish as a regular one on the basis of the church's constitution. With determination and commitment he worked through facing all the odds and consolidated the parish eliciting cooperation from all people. A parish register was kept and other necessary records were maintained. The parish fully participated in all the programmes of the mother church according to the directions from the centre from time to time-After one year of uninterrupted fruitful service when he was returning home there were 61 effective members onthe parish roll, and a permanent fund was already initiated with the hope of eastablishing a centre for our church in London in the near future. On his return home Fr. Philipos Thomas was consecrated Episcopa with the name Mar Eusebius.

The following years witnessed all round development and growth in the parish. The Rev. Fr. Mathews M. Daniel, very Rev. Fr. Kurikose Cor-Episcopa, Rev. Fr. O. Thomas, the Rev. Fr. George Kurien (now Metropolitan Geevarghese Mar Coorilos) and the Rev. Fr. V. M. James served the parish in succession bringing new life and vitality. So much so the membership increased, the youth wing became more active and a charity organisation was established. One of the very significant events during this period was the Golden Jubliee celebrations in 1988 under the leadership of H. G. Mar Theophilus Metropolitan and H. G. Mar Gregorios Metropolitan. This parish is greatly privileged in getting the services of outstanding priests who rose to higher ecclesiastical positions and authority-Moreover, many a prelates ef our church and outstanding clergymen visited and blessed the parish from time to time and that still continues. Also among the parishners we find distingushed laymen like Dr. P. C. Alexander, A. M. Thomas and others. In these respects this parish is unique.

The present vicar is the Rev. Fr. Thomas Yohannan Elavakkatt who like his immediate predecessors, combines his studies with the parish work. In the last general body meeting of the parish presided over by the Diocesan Metropolitan it was resolved to establish a parsonage of our own and that is a positive step forward in establishing a church centre for us. This is possible if only all parishioners put their hearts and souls together and cooperate without any reservation. We must congratulate the former and present members of the managing committees and the whole parishioners for what they have achieved so far. But all of us must realise as Robert Frost has said 'We have miles and to go before we sleep'

## Looking Forward

We are in the final decade of the 20th century, and it will be over very soon. We have to look forward to the 21st century and prepare ourselves to be meaningful in the situation. We cannot afford to be slowthful, on the other hand we must be alert and active. London parish is the oldest parish of our church in the western hemisphere and by the grace of God we have a considerable number of families permanently settled there. London, though not the nerve centre of the world today as it used to be in the past, is still very important for many reasons. Many a young people go over there

# പ്രാർത്ഥന:

# പ്രവർത്തിയും, ദൈവത്തെ കണ്ടെത്തലും (ii)

ഗബ്രിയേൽ തളിയച്ചിറ, വെളിയനാട്

## പ്രവൃത്തിമണ്ഡലം

"ആരാധനയുടെയും സേവനത്തിന്റെയും സമന്വയമാണ് ഭക്തി! മററുള്ളവരെ സഹായിക്കൂ. സമയമുള്ളപ്പോൾമാത്രം പ്രാർത്ഥിക്കൂ" (അബ്ദുൾ സത്താർ എദി). ആദ്യവാക്യത്തിൽ പ്രാർത്ഥനയുടെയും, പ്രവൃത്തിയുടെയും പ്രാധാന്യം കാണിച്ചിരിക്കുന്നു. ആരാധന, പൂജയാണ്. ഈശ്വരസേവയാണ്. പൂജയിലൂടെ ദൈവത്തെ സ്തുതിക്കുകയും, അവന്റെനാമത്തെ പ്രകീർത്തിക്കുകയും ചെയ്യുന്നു. അപ്പോൾ പൂജയിലൂടെ — ആരാധനയിലൂടെ പ്രാർത്ഥന ഉയരുന്നു. യഥാർത്ഥ ഭക്തി, പ്രാർത്ഥനയിലൂടെയും പ്രവൃത്തിയിലൂടെയുമാണ് പ്രകടിപ്പിക്കേണ്ടത്.

രണ്ടാമത്തെ വാക്യത്തിൽ "സമയമുള്ളപ്പോൾ മാത്രം പ്രാർത്ഥിക്കൂ" എന്നതിന് അക്ഷരാർത്ഥത്തിൽ പൂർണ്ണസമ്മതം നൽകുക സാദ്ധ്യമല്ല. നിരന്തരം പ്രാർത്ഥിക്കുകയും എന്നാൽ കർമ്മരംഗത്ത് യാതൊന്നും ചെയ്യാതിരിക്കുകയും ചെയ്യുന്നവരെ കണ്ടിട്ടാവാം പ്രവൃത്തിക്ക് കൂടുതൽ ഊന്നൽ നൽകി അദ്ദേഹം ഇപ്രകാരം പറഞ്ഞിട്ടുള്ളത് എന്ന് വിചാരിക്കാം. അങ്ങനെയുള്ളവരുടെ പ്രാർത്ഥനകൊണ്ട് യാതൊരു നേട്ടവുമില്ലെന്ന് തീർച്ചയാണ്. എങ്കിലും പ്രാർത്ഥനയേക്കാൾ കൂടുതൽ ശ്രേഷ്ഠത പ്രവൃത്തിക്ക് നൽകരുത്. കാരണം പ്രാർത്ഥനയും, പ്രവൃത്തിയും ഒരു നാണയത്തിന്റെ രണ്ടുവശംപോലെയാണ്. രണ്ടും ഒരുപോലെ പ്രാധാന്യമർഹിക്കുന്നു. ഇവ രണ്ടും പരസ്പരം പൂരകമായിരിക്കണം. പ്രാർത്ഥനയുടെ പൂർത്തീകരണമാണ് പ്രവൃത്തി. അപ്പോൾ തീർച്ചയായും പ്രവൃത്തിക്ക് പ്രാധാന്യമുണ്ട്. നിത്യേന നാം പ്രാർത്നയ്ക്ക് സമയം കണ്ടെത്തണം. അതിലൂടെ നാം പ്രവർത്തിക്കാനുള്ള ശക്തിയും, ഓജസ്സും നേടിയെടുക്കുക. അങ്ങനെ പ്രാർത്ഥനയ്ക്കും പ്രവൃത്തിയ്ക്കും തുല്യ പ്രാധാന്യം നൽകുക.

പ്രാർത്ഥന, പ്രവൃത്തി ഇവരണ്ടും പരസ്പരപൂരകമായിരിക്കണം. പ്രാർത്ഥനയില്ലാത്ത പ്രവൃത്തിയും, പ്രവൃത്തിയില്ലാത്ത പ്രാർത്ഥനയും അരുത്. പ്രാർത്ഥനയിലൂടെ ആർജ്ജിച്ചെടുത്ത ശക്തിയും നാം പ്രവൃത്തിമണ്ഡലത്തിലേക്ക് കൊണ്ടുവരണം. ഇപ്രകാരം പ്രാർത്ഥനയുടെ ദിവ്യതയും. ശ്രേഷ്ഠതയും പ്രവർത്തിയിലൂടെ നാം പൂർത്തീകരിക്കണം.

കൂടുതൽ പോഷകാംശമുള്ള ഭക്ഷണം കഴിക്കുന്നവന് നല്ല ആരോഗ്യമുണ്ടായിരിക്കും. അവന്

---

for studies, and still more go there as vistors and tourists. Our families are also getting multipled. In addition to that, don't we have a mission to other people interpreting our faith and tradition to them and perhaps geting into our fold others who do not know Him. The missionary vocation of our church is not to be ignored or neglected. To fulfill that we must have a permanent centre which could develop gradually in due course even into a diocesan centre co-ordinating all the scattered faithful in Europe and Great Britain. We must have this wider perspective. This centre could be named most fittingly after the late long lamented His Holiness The Catholicos Baselius Geevarghese II as H. H. is the first prelate and supreme head of our ancient church to set foot on this land. Eventually some of our youngsters there should get themselves trained in theology and take up the responsiblity of our parish there and thus this parish should become a beacon light of our church in the western hemisphere emanating the light of oriental christianity to our brethren around. When all the other churches and even non-Christian religious groups have their own centres we should not shy away from our responsiblity and opportunity excusing ourselves under the pretention of not having sufficient resources in terms of men and meterial. God provides when we have right intention and preparedness to venture forth in His name. So let us go forth in true faith before it is too late. Time and tide wait for no man. We are in the threshold of the 21st century. Let us try to be more meaningful in the given situation and do something beautiful for God.

I conclude this with the words of Dr. William Carey, the father of modern missions,
"Expect great things from God
Attempt great things for God" ★

ഊർജ്ജസ്വലതയോടെ ജോലി ചെയ്യാനും സാധിക്കുന്നു. ഇതുതന്നെയാണ് ക്രിസ്തീയ ജീവിതത്തിൽ പ്രാർത്ഥനയ്ക്കുള്ള സ്ഥാനം! പ്രാർത്ഥന ഒരുവനെ ശക്തനാക്കുന്നു. പ്രാർത്ഥനയിലെ ദിവ്യത്വം ആകുന്ന പോഷകാംശങ്ങൾകൊണ്ട് നാം നമ്മുടെ മനസ്സിനെ ആരോഗ്യമുള്ള നല്ലൊരു മനസ്സാക്കി മാററണം. ഇപ്രകാരം ശക്തീകരിക്കപ്പെട്ട മനസ്സിന് ഏതു പ്രതികൂല സാഹചര്യങ്ങളേയും അതിജീവിക്കാൻ ചുറുചുറുക്ക് ലഭിക്കുന്നു. ആ ചുറുചുറുക്കും, ഓജസ്സും സദ് പ്രവൃത്തികളിലൂടെ നാം പ്രകാശിപ്പിക്കണം. അതിലൂടെ അനേകായിരങ്ങൾക്ക് ഉപകാരമുണ്ടാവണം. അപ്പോൾ പ്രാർത്ഥനയ്ക്ക് പൂർണ്ണതയും, പൂർത്തീകരണവും ലഭ്യമാകുന്നു.

പ്രാർത്ഥിക്കുമ്പോൾ ദൈവമാണ് നമ്മിൽ പ്രവർത്തിക്കുന്നത്. ഏകാഗ്രതയോടെ ആത്മാർത്ഥമായി പ്രാർത്ഥിച്ചാൽ ദൈവചൈതന്യം നമുക്കുലഭ്യമാകും; ദൈവസാന്നിദ്ധ്യം നമ്മിൽ നിലനില്ക്കും. അത് നല്ലൊരു അനുഭവമാണ്. അതിലൂടെ നമ്മുടെ വിശ്വാസം ശക്തമാവുകയും, വിശ്വാസ തീവ്രതയാൽ നാംതന്നെ അലിഞ്ഞലിഞ്ഞ് ശൂന്യമാവുകയും ദൈവം നമ്മിൽ ശാശ്വതമായി വസിക്കുകയും ചെയ്യുന്നു. ഇപ്രകാരം ശക്തിനേടുന്ന നാം പ്രവൃത്തിമണ്ഡലത്തിൽ മുൻനിരയിൽ തന്നെയായിരിക്കും. എല്ലാ രംഗങ്ങളിലും നമുക്ക് വിജയം ലഭിക്കുന്നു. ദൈവത്തിൻെറ അനുഗ്രഹം വീണ്ടും വീണ്ടും കിട്ടുന്നു. പ്രവൃത്തി ചെയ്യാനുള്ള കരുത്ത് പ്രാർത്ഥനയിൽനിന്നാണ് മനുഷ്യൻ നേടുന്നത്.

## ദൈവത്തിൻെറ മുമ്പിൽ നാം എങ്ങനെ പ്രവർത്തിക്കണം?

ദൈവം സ്നേഹമാകുന്നു. നമ്മെക്കുറിച്ച് അവന് പല പ്രതീക്ഷകളുമുണ്ട്. നമ്മെ അവൻ ഒരു ദൗത്യം ഏല്പിച്ചിരിക്കുന്നു. നമ്മിൽ പ്രവർത്തിക്കുവാൻ അവൻ ഇഷ്ടപ്പെടുന്നു. നാം അതിന് ദൈവത്തെ അനുവദിച്ചാൽ അതായത്, ദൈവത്തിൽനിന്നും ദിവ്യരക്ഷ നേടി മോക്ഷം പ്രാപിച്ചാൽ അവൻ അളവററ കൃപകളെ നമ്മിലേക്ക് അയയ്ക്കും. ആ കൃപകൾ ഉപയോഗിച്ച് നമുക്ക് ദൈവം ഏല്പിച്ച ദൗത്യം നിറവേററുവാൻ സാധിക്കും.

ദൈവകല്പനകളെ നാം അനുസരിക്കുക. അവൻെറ നാമം മഹത്വപ്പെടേണ്ടതിന് നിസ്വാർത്ഥമായി ആത്മാർത്ഥതയോടെ സേവനംചെയ്യുക. സഹോദരങ്ങളെ സ്നേഹിക്കുകവഴി, കരുണയും, സഹാനുഭൂതിയും ചൊരിഞ്ഞുനൽകുകവഴി അവർക്കായി നാം ചെയ്യുന്ന ഓരോ ചെറിയ നന്മയും ഈശ്വരനുവേണ്ടി ചെയ്യുന്ന വലിയ കർമ്മമാണ്. ഇപ്രകാരം ദൈവഹിതത്തിനും, ദൈവാനുഗ്രഹത്തിനും നിരക്കുന്ന പ്രവൃത്തികൾ നാം ചെയ്യണം.

### 1. അനുസരണം

ദൈവത്തിൻെറ തിരുവിഷ്ടം നിറവേററുന്ന നാം ഏററവും കൂടുതൽ ശ്രദ്ധിക്കേണ്ടത് അനുസരണത്തിലാണ്. ദൈവം പിതാവാകുന്നു. നാം മക്കളും. മക്കൾ തീർച്ചയായും പിതാവിനെ അനുസരിക്കുകയും, ബഹുമാനിക്കുകയും, വിശ്വസിക്കുകയും വേണം. ശിശുക്കളെപ്പോലെ നിഷ്ക്കളങ്കരായി നാം വർത്തിക്കണം. ഒരു കുഞ്ഞ് തൻെറ മാതാപിതാക്കളിൽ വിശ്വാസം അർപ്പിക്കുന്നതുപോലെ നാമും ദൈവത്തിൽ വിശ്വസിക്കണം. ദൈവം നമ്മെ വഴിനടത്തും, അവൻ നമ്മെ കാത്തുകൊള്ളും എന്ന വിശ്വാസം നമ്മിൽ തെളിയണം. ''പുത്രനിൽ വിശ്വസിക്കുന്നവന്നു നിത്യജീവൻ ഉണ്ട്; പുത്രനെ അനുസരിക്കാത്തവനോ ജീവനെ കാണുകയില്ല; ദൈവക്രോധം അവൻെറ മേൽ വസിക്കുന്നതേയുള്ളു'' (യോഹന്നാൻ 3–36) വിശ്വാസംവർദ്ധിക്കുന്തോറും

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്








Zachariah, Calcutta.

## ? സംശയങ്ങൾ ചോദിക്കുക

## ഗീവർഗീസ് മാർ ഒസ്താത്തിത്തിയോസ് മെത്രാപ്പോലീത്താ

1. ഏവൻഗേലിയോൻ മേശ ത്രോണോസിന്റെ വലത്തോ ഇടത്തോ ഇടേണ്ടത്?

പി. വി. ചെറിയാൻ, കിർക്കി

ത്രോണോസ് പടിഞ്ഞാട്ട് അഭിമുഖമായിരിക്കുന്നു എന്നു ചിന്തിക്കുന്നവർ വലത്തായ വടക്കും ത്രോണോസിൽ ആരാധിക്കുന്നവരുടെ വലമാണ് നോക്കേണ്ടത്, എന്നവർ തെക്കും ഏവൻഗേലിയോൻ മേശ ഇടുന്നു. ത്രോണോസിന്റെ പ്രധാനഭാഗം വലമാകയാൽ വലത്താണിടേണ്ടത്.

2. സ്വർഗ്ഗസ്ഥനായ പിതാവെ ........ (പ്രാർത്ഥിച്ചു പാപക്ഷമ കിട്ടിയ സ്ഥിതിക്ക് ' പാപികളായ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ' എന്നു കൃപനിറഞ്ഞ മറിയമെ എന്ന പ്രാർത്ഥന പ്രാർത്ഥിക്കണമോ?

എ. വി. ജോസ്, കൊല്ലം.

ആദ്യ പ്രാർത്ഥനയാൽ പാപമില്ലാത്തവനായി കഴിഞ്ഞുഎന്ന് ഉറപ്പുണ്ടെങ്കിൽ പ്രാർത്ഥിക്കേണ്ട. പരിശുദ്ധന്മാർ ഒരിക്കലും തങ്ങൾ പാപരഹിതർ എന്നു വിശ്വസിച്ചു പ്രാർത്ഥിക്കാതിരുന്നിട്ടില്ല. (1 യോഹ. 1)

3. ഒരുവനെ പരിശുദ്ധനായി പ്രഖ്യാപിക്കാൻ ആർക്ക് അവകാശം ? (Do)

യോഹ. 20:21 ന്റെ വെളിച്ചത്തിൽ പാപമോചനം പ്രഖ്യാപിക്കാൻ ശ്ലീഹന്മാർക്കും പിൻഗാമികൾക്കും അവകാശമുണ്ട്. എന്നാൽ ന്യായവിധി പുത്രനുമാത്രം. സഭ പരിശുദ്ധന്മാരായി പ്രഖ്യാപിച്ച ഏവരും അങ്ങനെ ആണോ എന്നു നിശ്ചയിക്കുന്നത് ന്യായവിധി നാളിൽ ദൈവം മാത്രം.

4. കിഴക്കോട്ടു തിരിഞ്ഞു പ്രാർത്ഥിക്കണമോ? (Do)

'കിഴക്ക് ഏദനിൽ ഒരു തോട്ടമുണ്ടായിരുന്നു' അതിനാൽ പൂർണ്ണതയാഗ്രഹിച്ചു കിഴക്കോട്ടുതിരിഞ്ഞു പ്രാർത്ഥിക്കുന്നു. കൂടാതെ മത്താ. 24:27–(27) ൽ കർത്താവിന്റെ വരവ് കിഴക്കുനിന്ന് എന്ന സൂചന ഉണ്ട്. അതിനാൽ നമ്മുടെ സഭയുടെ ആരാധന കിഴക്കോട്ടു തിരിഞ്ഞായിരിക്കണമെന്നു സഭ പഠിപ്പിക്കുന്നു. രണ്ടോ മൂന്നോ പേർ ചെറിയ കൂട്ടമായി പ്രാർത്ഥിക്കുന്നത് ആരാധനയാകണമെന്നില്ല. എപ്പോഴും എവിടെയും പ്രാർത്ഥിക്കാം.

5. പാപമോചനത്തിനു പല കൂദാശകളും ഉണ്ട്. 'മാമോദീസാ ഒരിക്കൽമാത്രം' എന്ന അർത്ഥത്തിലാണ് വിശ്വാസപ്രമാണം.

6. മാമോദീസാ ഏല്ക്കാത്തവൻ സ്വർഗത്തിൽ

---

ദൈവത്തെ അനുസരിക്കാൻ എളുപ്പമാകുന്നു. ദൈവത്തെ അനുസരിക്കുക എന്നാൽ ദൈവേഷ്ടം നിറവേററുക എന്നാണ്.

### 2. ഏതെല്ലാം രീതിയിൽ ദൈവേഷ്ടം നിറവേററാം?

ലോകത്ത് ദാരിദ്ര്യത്തിലും, രോഗത്തിലും കഷ്ടപ്പെട്ട് ഉലയുന്നവർക്ക് ഒരു അത്താണിയായി നാം നമ്മെ തന്നെ രൂപാന്തരപ്പെടുത്തുക. പാപികളേയും, ദുഷ്ടന്മാരേയും വെറുക്കുന്നതിനു പകരം അവരോടു കരുണ കാണിക്കുക. തെററിൽ നിന്നും അവരെ പിന്തിരിപ്പിക്കാൻ ശ്രമിക്കണം. നമ്മുടെ ശത്രുക്കളെപ്പോലും സ്നേഹിക്കണമെന്നാണ് യേശു നമ്മെ പഠിപ്പിച്ചത്! വിശന്നു പൊരിയുന്ന വയറിന് ഭക്ഷണവും, ദാഹിച്ചുവലയുന്ന തൊണ്ടയ്ക്ക് കുടിനീരും, രോഗികൾക്ക് മരുന്നും, ആലംബഹീനർക്ക് വസ്ത്രവും, പാർപ്പിടവും നാം നൽകണം. എന്നാൽ അന്ത്യവിധിനാളിൽ ദൈവം നമ്മെ വലത്തുഭാഗത്തേക്ക് മാററി നിർത്തും.

### 3.. സഹോദരനെ കണ്ടെത്തൽ

നമ്മുടെ ചുററുമുളള മനുഷ്യരെ സ്വന്തംസഹോദരങ്ങളായി നാം കണക്കാക്കണം. നിസ്വാർത്ഥമായ സ്നേഹം കലവറ കൂടാതെ അവർക്കായി ചൊരിഞ്ഞുനൽകുക. സ്വാമി വിവേകാനന്ദൻ ഇങ്ങനെ പറയുന്നു, ''എന്തൊരു കഷ്ടമാണ് ഈശ്വരൻ നമ്മുടെ പിതാവാണെന്ന് നിത്യവും പ്രാർത്ഥനാവേളയിൽ വാഴ്ത്തുകയും അതേസമയം ചുററുമുളള മനുഷ്യരെ സഹോദരരായി കാണാതിരിക്കുകയും! അത്തരം പ്രാർത്ഥനകൊണ്ട് എന്തുഫലം'' കർതൃപ്രാർത്ഥനയിൽ, '' സ്വർഗ്ഗസ്ഥനായ പിതാവേ'' എന്നു നാം പ്രാർത്ഥിക്കുന്നു ദൈവം പിതാവായിരിക്കെ ഭൂമുഖത്തുളള സർവമനുഷ്യരും അവന്റെ മക്കളാണ്. അപ്പോൾ അവർ അന്യോന്യം കലഹിക്കുകയും, വെറുക്കുകയും ചെയ്യുന്നത് വളരെ വിരോധാഭാസംതന്നെ! ഇതു മാറി, നാം അന്യോന്യം സ്നേഹിക്കുകയും സഹോദര നന്മയ്ക്കുവേണ്ടി നിസ്തുല്യമായി പ്രവർത്തിക്കുകയും ചെയ്യുക. സഹോദരനെ സ്നേഹിക്കാതെ ദൈവത്തെ 'പിതാവേ' എന്നു വിളിക്കാൻ നാം യോഗ്യരല്ല. പിതാവിനെ മഹത്വപ്പെടുത്തുന്നതിന് അവന്റെ മക്കളായ നാം അന്യോന്യം സ്നേഹിക്കുക.

—•—

പോകുമോ ഇല്ലയോ എന്ന് പറയാവുന്നആരും ഭൂമിയിൽ ഇല്ല രക്ഷ ദൈവത്തിന്റെ ദാനം.

7. അന്യഭാഷ ആദിയായ എല്ലാ വിഷയങ്ങളും സഭ പഠിപ്പിക്കുന്നുണ്ട്. 'വിശ്വാസിയായിരിക്കൂ' എന്ന പുസ്തകം വായിക്കുക.

8. മെത്രാനോ ബാവായോ സമ്പൂർണ്ണ ദൈവ വിജ്ഞാനിയാണോ? (Do)

സമ്പൂർണ്ണ വിജ്ഞാനി ദൈവംമാത്രം.

9. വേദപുസ്തകം പൂർണ്ണമല്ല എന്നു പറയുന്നതു ശരിയോ?

(വിൽസൺ, കുരമ്പാല)

പൂർണ്ണത ത്രിയേക ദൈവത്തിനു മാത്രമാണ്.

വേദപുസ്തകത്തെക്കുറിച്ച് വേദപുസ്തകം തന്നെ പറയുന്നതു നോക്കുക. യോഹ. 21:25: കൊലോ. 4:16 2 തെസ്സ 2:15

10. യോഹ. 2:4–ൽ 'തമ്മിൽ' എന്ന് ഗ്രീക്കിൽ ഇല്ല English, അതു തെററായ കൂട്ടിച്ചേർക്കലാണ്.

11. മൃതശരീരം ആശുപത്രികൾക്കു സ്വമനസാ കൊടുക്കാൻ ആഗ്രഹിക്കുന്നവരെഅനുവദിക്കാമോ?

പി. ഒ. ജേക്കബ്, പൂനാ.

'ജഡരക്തങ്ങൾ ദൈവരാജ്യം അവകാശമാക്കുവാൻ കഴികയില്ല'' (1 കൊരി 15:50) ദ്രവത്വമായതല്ല അദ്രവത്വമായതാണവർക്ക് അത്. എത്രയോ രക്തസാക്ഷികൾ ചാരമായിത്തീർന്നു അവർ ഉയർക്കുന്നില്ലേ? 'സമുദ്രങ്ങൾ തങ്ങളുടെ മരിച്ചവരെ തിരികെത്തരും' മത്സ്യം ഭക്ഷിച്ചാലും ഉയർപ്പ് നടക്കും. അതിനാൽ അവരവരുടെ ശരീരം മററുള്ളവരുടെ പ്രയോജനത്തിനായി ആശുപത്രിയിൽ കൊടുക്കുവാൻ വിശ്വാസവും, പ്രത്യാശയുമുള്ളവർ കൊടുക്കുന്നതിനു തടയേണ്ട കാര്യമില്ല. എ ഇത് ഒരു പൊതുപ്രമാണമാക്കാൻ സഭ ആത്മീകമായി വളർന്നിട്ടില്ല.

12. ഉല്പ. 5: 28 f: ഹാനോക്കിന്റെ ഭാര്യയുടെ പേർ എന്ത്?

(എൽ. ജെ. വറുഗീസ്, ഹൈദ്രബാദ്)

ഉല്പത്തി 5–ൽ അപ്പന്മാരുടെ പേരല്ലാതെ അമ്മമാരുടെ പേർ പറഞ്ഞിട്ടില്ലല്ലോ? പഴയ നിയമ പാരമ്പര്യം പിതാക്കന്മാർ വഴിയാണു പറയാറുണ്ടായിരുന്നത്.

13. ''പാപിയും ദൈവസൃഷ്ടിയുമായ യോഹന്നാനിൽനിന്ന്'' എന്ന് മലങ്കരസഭ ഡിസംബർ 90–ൽ പറഞ്ഞിരിക്കുന്നതെന്ത്? (Do)

യേശുക്രിസ്തു ഒഴികെ എല്ലാവരും പാപികളാകയാലാണ്.

14. ശിശുക്കൾക്കല്ലാതെ പ്രായമായവർക്കു തലതൊട്ടപ്പൻ വേണമോ?

(എം. എ. മാത്യൂസ്, റാന്നി)

വിശ്വാസം തുടർന്നു പഠിപ്പിക്കുവാൻ തലതൊട്ടപ്പൻ വേണം.

'ഇപ്പോൾ ജനിച്ച ശിശുക്കളെപ്പോലെ വചനമെന്ന പാൽ കുടിപ്പാൻ വാഞ്ഛിപ്പിൻ' (1 പത്രോ: 2:1 f) എന്ന കല്പന മാമോദീസാ മുങ്ങിയാലുടനുള്ള ഗുണദോഷമാണ്. പ്രായമായി വിശ്വസിച്ചു സ്നാനമേററവരും അറിവിൽ ശിശുക്കൾ ആണ്.




## അദ്ധ്യായം 12

ടോമി വീട്ടിൽനിന്ന് പോയതുമുതൽ തിരികെ വിചിത്രമനുഷ്യർ കൊണ്ടു മുറിയിൽ കിടത്തുന്നതുവരെയുള്ള സംഭവങ്ങൾ ഒരു സ്വപ്നത്തിൽ കണ്ടവണ്ണം എല്ലാവരോടും പറഞ്ഞു.

പക്ഷെ കേട്ടവർ കേട്ടവർ മൂക്കത്ത് വിരൽ വച്ച് വിശ്വസിക്കാനാവാതെ ഇരുന്നതല്ലാതെ എന്ത് മറുപടി കൊടുക്കണമെന്നറിയാതെ കുഴഞ്ഞു.

---

15. പ്രാർത്ഥനാ യോഗങ്ങളിലും മററും സാക്ഷി പറയാമോ? (Do)

'നിങ്ങൾ എന്റെ സാക്ഷികളായിരിപ്പീൻ' എന്ന കല്പനപ്രകാരം എല്ലാ ക്രിസ്ത്യാനികളും യേശുവിന്റെ സാക്ഷികളായിരിക്കണം. യേശു ചെയ്ത രക്ഷയെ കുറിച്ചു സാക്ഷി പറയാം. എന്നാൽ ഒരാളുടെ സാക്ഷി അവൻ പണ്ട് കോഴിയെ കരയിപ്പിക്കാതെ കോഴിക്കൂടു മോഷ്ടിച്ചതെങ്ങനെയായിരുന്നു എന്നായിരുന്നതിനാൽ പ്രസംഗം കേട്ടുപോയ ചിലർ ആ മാർഗ്ഗം പരീക്ഷിച്ചു നോക്കി കോഴിക്കൂടുകൾ മോഷ്ടിച്ചതായി കേട്ടിട്ടുണ്ട്.

അവനവനെയല്ല യേശുവിനെയാണ് സാക്ഷിക്കേണ്ടത്. നല്ല ജീവിതം സാക്ഷ്യമാണ്.

16. 'കൈ കൊട്ടി ദൈവത്തെ സ്തുതിക്കുവാനും പാടുവാനും വേദപുസ്തകം പറയുന്നു. (സങ്കീ. 47:1–ck) നമ്മുടെ സഭയിൽ അനുവാദമുണ്ടോ? (Do)

മൗനമായിരുന്നു ധ്യാനിപ്പാനും (സങ്കീ. 46·10: സഖ. 2:13) കൈകൊട്ടിപ്പാടുവാനും സഭ അനുവദിക്കുന്നുണ്ട്. സന്ദർഭോചിതമായി ചെയ്യേണ്ടതാണ് ഇത്. ധ്യാനവും പ്രാർത്ഥനയും കൈകൊട്ടിപ്പാടാനുള്ള അവസരമല്ല. സന്തോഷത്തോടെ ദൈവത്തെ സ്തുതിക്കുമ്പോൾ കൈകൊട്ടിപാടി സ്തുതിക്കാം. കാനോനിക പ്രാർത്ഥനകൾ സഭ നിശ്ചയിച്ചിരിക്കുന്നത് അച്ചടക്കമായും, ഏകാഗ്രമായും, പ്രാർത്ഥിക്കുവാനാണ്, സ്വന്ത വാചകത്തിലും പ്രാർത്ഥിക്കാം. എല്ലാം ''ക്രമമായും യുക്തമായും ചെയ്വാ''നാണുകല്പന. (1 കൊരി 14:39).

17. ''സ്ത്രീ സഭയിൽ മിണ്ടരുത്, പഠിപ്പിക്കരുത്'' എന്നെല്ലാം പൗലൂസ്ശ്ളീഹാ പഠിപ്പിക്കുന്നതാണോ സഭയും പഠിപ്പിക്കുന്നത് (Do)

''വേദപുസ്തകം മാത്രം'' ആധാരമെന്നു പഠിപ്പിക്കുന്നവർ അങ്ങനെ ചെയ്യേണ്ടിവരും. നമുക്കാധാരം യോഹ. 16: 12 f ആണ്. പൗലോസ് ശ്ളീഹാ സ്വന്ത അഭിപ്രായം മാത്രം പറഞ്ഞിട്ടുള്ളതിന് (1 കൊരി 7:10,12) ആധികാരികത കല്പിച്ചാൽ സ്ത്രീകൾക്ക് അദ്ധ്യാപകജോലിപോലും കൊടുക്കാവതല്ല. പരിശുദ്ധാത്മാവ് സഭയെ നയിക്കുന്നതിനാൽ നാം വേദപുസ്തകത്തിനുപോലും അടിമകളല്ല. 

എന്നാൽ ടോമി എല്ലാവരോടും ഒരു കാര്യം ഉറപ്പിച്ചു പറഞ്ഞു.

'നല്ല ചിന്തയും, നല്ല ഹൃദയവും, നല്ല ജീവിതവും ഇല്ലെങ്കിൽ മരണശേഷം കഴിയേണ്ടത് ഭീകരമായ ഒരു അവസ്ഥയിലായിരിക്കും. പറഞ്ഞാൽ മനസിലാകില്ല, അനുഭവിക്കണം'. ടോമി തുടർന്നു...........

'എന്തായാലും ഞാൻ ഇന്നു മുതൽ പഴയതൊക്കെ മറന്ന് നല്ല കുട്ടിയായി ജീവിക്കും. കുടുംബത്തിനും, നാട്ടിനും, രാജ്യത്തിനും വേണ്ടവനായി നല്ല പ്രവർത്തികൾ ചെയ്ത് നല്ലവനായി മാത്രം. കൂട്ടുകാരേയും, മററും ഇന്ന വഴിക്കു കൊണ്ടുവരാൻ ശ്രമിക്കും. വിജയിപ്പിക്കും........'

ടോമിയുടെ മാററം എല്ലാവരിലും സന്തോഷം ഉണർത്തി. തോമസും, ഭാര്യയും, ടെസിയും, വല്യമ്മയുമാണ് ഏററവും കൂടുതൽ സന്തോഷിച്ചത്. അവൻ പഠനത്തിൽ ഒന്നാമനായി മററു രംഗങ്ങളിലും മുന്നിൽനിന്നു.

പള്ളിക്കാര്യങ്ങളിൽ ശ്രദ്ധിച്ചു. ഇടവകകളിലെ എല്ലാ കുട്ടികളേയും പള്ളിയിൽ ഞായറാഴ്ചകളിലും മററും കൊണ്ടുവരാൻ പരിപാടികൾ ആവിഷ്കരിച്ചു.

എന്തായാലും ടോമി ആ ഗ്രാമത്തിന്റെ വിളക്കായി മാറി. അവന്റെ അച്ഛനും, അമ്മയും സന്തോഷത്തോടെ വിദേശത്തേക്കു തിരികെ പോയി. ടെസിയും അതിയ ആഹ്ളാദത്തോടെ ടോമിയോടൊപ്പം സ്കൂളിലേക്കു നിത്യവും പോയിവന്നു. വല്യമ്മച്ചിക്കും ആകെ ഉണർവ്, ഉത്സാഹം.

## ഉദ്ദിഷ്ട കാര്യസാദ്ധ്യത്തിന് ഉപകാരസ്മരണ



P. S. George, Kaippattoor.

# സ്നേഹസീമ

അവനിയിൽ അനുതാപം അനിവാര്യമായപ്പോൾ,
അവതരിച്ചേശു—ആ പുൽത്തൊഴുത്തിൽ
കുളിരാർത്താ-നിശയിലെ— ഇരുളകറ്റാൻ
ഒരു ദിവ്യതേജസുയർന്നു— പൊങ്ങി.
അറിവുള്ളോർ മൂവരാ—നക്ഷത്രം കണ്ടിട്ടു
അവനെ-വണങ്ങി മടങ്ങിയവർ
ഒരുകൂട്ടം ഇടയരാർത്താഹ്ളാദ— ചിത്തരായ്
ഉരുവിട്ടു സ്വർഗ്ഗീയ— മുഗ്ദ്ധ ഗാനം
ഈ ലോകഗർവ്വിന്റെ പാപത്തിലാണവർ—
ക്കവനേററം ആശ്വാസമേകിയന്ന്
അദ്ധ്വാന ഭാരത്താൽ വലയുന്ന നിങ്ങളെ—.
ന്നരികിൽ വന്നത്താണി കണ്ടുകൊൾവിൻ.
ദാഹിയ്ക്കും നിങ്ങൾക്കു വററാത്ത ജീവന്റെ
ഉറവെന്നിൽ നിത്യം— തുറന്നിരിക്കും.
ആത്മാവിലെന്നും ദരിദ്രതയാണവർ—
നിങ്ങളോ നിങ്ങൾക്കു സ്വർഗ്ഗരാജ്യം.
ദു;ഖിച്ചിരിക്കുന്ന മാനവർ നിങ്ങൾക്കു
ആശ്വാസമേററം ലഭിയ്ക്കുമെന്നും.
സ്നേഹിക്കും നിങ്ങളോ കൂട്ടുകാരെ—എന്നാൽ
സ്നേഹിയ്ക്ക, സ്നേഹിക്ക ശത്രുക്കളെ!
നിങ്ങൾക്കു തല്ലു ചെകിട്ടത്തുകിട്ടിയാൽ—
കാണിയ്ക്ക മറേറതും സ്നേഹവായ്പിൽ
സ്നേഹിക്ക, സ്നേഹിക്ക തമ്മിലെല്ലാരുമേ
സ്നേഹത്താൽ നേടിടാം ഭൂസ്വർഗ്ഗങ്ങൾ.
ക്രിസ്തുവിൽ സ്നേഹവും, ത്യാഗവുമെന്നവൻ
കാൽവറി ക്രൂശിലായ് കാഴ്ചവെച്ചു.
പ്രാർത്ഥിച്ചു ഈശോയും ക്രൂശിൽ കിടന്നു—
ദുഷ്ടർക്കു മാപ്പെന്നു മേകിടുവാൻ.
അൻപാർന്നൊരനുതാപി തസ്ക്കരനേകിനാൽ
അന്നവൻ മോക്ഷവും, നിത്യതയും.

—ഉമ്മൻ കാട്ടിപറമ്പിൽ

---

'ടോമിയെ നിങ്ങൾ മറക്കാമോ........'.
സണ്ണിമാഷ് കുട്ടികളോടു ആരാഞ്ഞു.

'ഹേയ്! ജീവിതത്തിലൊരിക്കലും മറക്കാൻ പററില്ല' കുട്ടികൾ എല്ലാവരും ഒരുമിച്ച് മറുപടി നൽകി.

ഇതിനിടെ കുട്ടികളിലൊരാളായ രോഹിത്ത് ചാടി എണീററിട്ട്—

'ടെസിയേയും, വല്യമ്മയേയും, ടോമിയുടെ അച്ഛനമ്മമാരേയും എല്ലാവരേയും ഞങ്ങൾ ഒരിക്കലും മറക്കില്ല സാറേ... ഒരിക്കലും... അവന്റെ അനുഭവം ഉണ്ടാകാതിരിക്കാൻ ഞങ്ങൾ നല്ലവരായി ജീവിക്കും....എന്താ സണ്ണിസാറേ....'.

'നല്ലത്....' സണ്ണിസാറു മറുപടി കൊടുത്തു പുഞ്ചിരിയോടെ. ★

കഥാകൃത്ത്:
ജയൻ, പഴയപറമ്പിൽ കണ്ടത്തിൽ
കററോട്, തിരുവല്ലാ—5
Phone: 22578

# MY HEART-OPERATION AND 'SAVE A HEART FOUNDATION'

## GEEVARGHESE MAR OSTHATHIOS METROPOLITAN

My fourth visit to U. S. A. was from June 6 to Sept. 27th, 1992. This visit could have been my final visit but for the grace of God and the prayers of innumerable friends all over the world and the substantial and unsolicited initiative and help that came from Dr. Prasad Abraham and other Doctors who gave me a successful open-heart surgery free of charge and very efficient treatment. Perhaps there four months may be described as time of sickness and health, infection and operation, sorrow and happiness, death and life. When Dr. James Mathew of Chicago Municipal Cook country Hospital examined me and informed me in August 1990 that I was a heart-patient, I did not take it very seriously. Finally when I had a heart-attack in Jan. 1992, I got admitted in Caritas Hospital at Kottayam and my friend and cardiologist Dr. George Jacob felt that my sickness was serious but did not tell me so bluntly. However, he told me that only after operation I could lead an active life and that otherwise my life would be very slow and uncertain. While in the Hospital, I got a letter from Dr. Prasad Abraham, the only son of the late Vayala Abraham of Alwaye who got my address from M. Yohannan a friend and wrote a very nice letter to me informing that he would like to see me while he was visiting Kerala. After my discharge from the Hospital I conducted Holy Week Services in my Karackal church and on Monday after Eastar, Dr. Prasad Abraham came and saw me in the Mission Training Centre, Mavelikara. He encouraged me to go to St. Louis Jewish Hospital in Illinois for cardiogram and operation, if necessary and even promised to arrange all the expenses somehow or other. By God's grace His Holiness the Catholicos gave me and Fr. K. I. Philip Air Ticket to and fro. After we reached New York on 7th June 1992 we had a very warm welcome at the Air port by H. G. Thomas Mar Timothios, H. G. Mathews Mar Barnnabas, Fr. A. K. Cheriyan, Fr. P. S. Samuel and many other priests and the faithful from New York and around. My nephew Bejoy and family were also there from Batlimore. The next day we reached St. Louis and Prasad received us at the Air port and took us to his home. The next day I was admitted in St. Elizabeth hospital in St. Louis. Dr. Anil Shaw of Gujarat an efficient cardiologist in St. Louis and an intimate friend of Prasad, conducted angiogram and found out that four valves were damaged of which two were fully blocked and so open heart surgery was indispensable. Praise the Lord, Dr. K. Nicholas Koachoukos from Jewish Hospital, St. Louis, one of the most famous cardio-surgeons in America agreed to do open-heart surgery free of charge and I am deeply greatful to the authorities and doctors and nurses of both St. Elizabeth hospital and Jewish hospital, St. Louis, for the most affectionate way I was treated. This is something which our church or I cannot forget. The kindness of Dr. Prasad, Jessy and their three children Shinoo, Sheela and Mathew will always be in my mind because they had suffered for me more than I can expect. We must pray God to bless them. Many people ask me how Dr. Prasad got so much interest in taking initiative for my operation. My only answer is God inspired him. When he was a student in Kerala he heard a talk of mine, Two years ago he heard a short

speech in [St. Louis when I visited U. S. A. However God inspired him to see me and help me. Possibly there is a Psychological reason. His father was 74 years age when he died of heart attack in Bombay. The son being in U. S. A. could not do anything for the father who had the same disease as I had. So he wanted to do something for me because he wanted to consider me as his father for whom he could not do much. So I became his spiritual father in the place of his physical father. This friendship between us will continue in the years ahead, I am pretty sure. I am sure many are praying for Prasad Abraham and family and all the Doctors who helped me.

Now I must also mention that out of four months I spent in U. S. A. about seven weeks were spent in Prasad's house. After my discharge from the hospital on 23rd June, (operation being done on 16th June) I could recover very soon because of Prasad's special care. Then one of my nephews, Solomon, took me to Chattanooga, Tennessee where I spent three weeks in his house and in the house of Dr. P. K. Gheevarghese who married my niece. Then I returned to St. Louis again for biopsy of my prostrate gland. as blood test showed that I may have cancer. By God's grace the biopsy showed that I have no cancer and so I went to another nephew of mine, Bejoy (Abraham Jashua) in Baltimore. He and his wife Ammini and Gracy Solomon took a lot of pain for my health. Somehow I got an infection and so my temperature went upto nearly 106, my blood sugar upto 600, I had shivering pneumonia and low pressure and I had gone to the brink of death. But God again found out solution. I was admitted in Boltimore county General Hospital in Boltimore There also I got expert treatment. In twelve days my infection was brought under control and Dr. Siegel conducted the needed operation of my prostrate gland and this second operation was also a success. Like the good doctors in St Louis, Dr. Sanford J. Siegel the urologist who performed my operation and Dr Raafat Y. Girgis the Egyptian Coptic Orthodox Doctor also treated me free of charge.

If I may say roughly the expenses written off in the first two hospitals amount to nearly 5,0000 dollars and amount written off in the last hospital in Baltimore is around 20 000 dollars. According to the present rate of exchange this amount of 70,000 dollars is Rs. 2.1 million. My readers would agree with me that God answered your prayer. Let us praise Him and thank the authorities of the three hospitals. After my operations, I read Psalm 116 many times. Many verses in it are relevent and appropriate for me:- "I suffered distress and anguish. Then I called on the name of Lord". So I ask "what shall I render to the Lord for all his bounty to me?" During the six hours while my heart was being operated upon H. G. Mathews Mar Barnnabas was standing in the corner of a room and praying for my recovery. When the Doctor came and informed that the operation was a success, he conducted a special prayer of praise and then only he ate anything. Such fasting and prayer was not only by the

**നാലാം ചരമവാർഷികം**

പാവനസ്മരണയ്ക്കു മുമ്പിൽ
ആദരാഞ്ജലികൾ



Koshykunju Thomas B. H. E. L.;
Bhopal
നല്ലവീട്ടിൽ കുററിയിൽ ബ്ലസി ഭവനം
പത്തനാപുരം

ദു:ഖാർത്തരായ കുടുംബാംഗങ്ങൾ

Saramma Koshy, Blessy Koshy &
Betsy Koshy

Bishop, but many priests also fasted and prayed for me. In various parts of Kerala and outside also, people were fasting and praying. Therefore God save me from death and I am now among the living to do the will of God. In fact, many people who wanted to help me, could not have the opportunity For example Fr. Sac Sachariah of Houston, Texas, wanted to take me to a hospital there for my operation. but that was not God's plan, but his desire must be appreciated. Those who visited me phoned me, sent flowers, get-well cards and even gifts are numerous

When I got free operation, it is my duty to see that some poor heart patients also get free operation, or atleast treatment. Therefore under Sick Aid Foundation (SAF) a new foundation is already started. It is called 'SAVE A HEART FOUNDATION'. Nearly a lakh of rupees is already entrusted to T. J. Alexander, the treasurer of SAF for this foundation out of the personal gifts I received. This amount includes over Rs. 26,000/– Abu Dhabi Church sent to me for my medical expenses. There are a few places where free heart operations are done in India also. Our own Madras Medical Mission glves concessions for some poor patients. So does Sree Chitra Hospital in TVM. I hope the readers will recommend to the Sick Aid Foundation the names of worthy poor patients who need operation or medicine. SAF will certainly consider such cases and render some help. May I also appeal to kind-hearted readers to send their donations to Mr. T. J. Alexander, Karunya Guidance Centre TVM-11. Cheques may be drawn in the name of SAF, TVM. I hope those who had successful heart operation will feel it their special duty to help this worthy cause. As you read in Issaiah Chapt. 38 God has given me extra years or months as he gave 15 years to Hezekiah. After resting one or two months, I pray God to use me not only for Niranam Diocese, but also for the whole church, the whole nation and the whole world as He wills. We are already building houses for the homeless peoples with the hope that by 2000 A. D. houses can be built for all the houseless in the area of each parish. The world is passing through a crisis. Even America is passing through financial depression and unemployment. The debt of America is 4 trillion dollars. So both the north and the south are suffering. The church must work for the extension of the kingdom of God, where there is justice and peace and a spiritual renewal. A hand-out is not enough, a hand-up is necessary. Life is full of risk and so we must not be afraid to take risk. While I was taken to the theatre for heart-operation by God's grace I did not feel any worry because when I was a boy I gave my heart to Jesus. And if I die any time or any place it is His will or plan. When my race is already run and my course is over and my work is accomlished, He will call me home. We need not feel any worry about disease or death. According to our Lord, Jesus Christ, all who do the will of God are the brothers, sisters and mothers of Jesus. And so all those who do the will of God in all the world belong really to the family of Christ. The Church is not to condemn anybody because he or she is not baptized, but to do the will of God and see that everybody does the will of God So we the parishes and the dioceses and the church as a whole must examine ourselves whether we are doing the will of God with the money he gives us; with the children he entrusts to our care; with the profession he has entrusted to us. The Church is The elect for Serving and Saving the whole world.

It is impossible to mention the names of all those who helped me. Before I left U. S. A.. I could go to Tunkhannock PA.

# പത്രാധിപർക്കുള്ള കത്ത്:

ബഹുമാനപ്പെട്ട അച്ചാ,

നമ്മുടെ സഭയുടെ അടിയന്തിര ശ്രദ്ധ പതിയേണ്ട ഒരു വസ്തുത എഴുതുന്നു. ദക്ഷിണ കർണ്ണാടക സ്റ്റേറ്റിൽ മണിപ്പാൽ എന്ന സ്ഥലത്ത് നമ്മുടെ സഭയിൽപെട്ട അനേകം യുവതീയുവാക്കൾ പഠിക്കുന്നു. നഴ്സിംഗ്, മെഡിസിൻ, ഡെൻറിസ്ട്രി, ലോ, ബിസിനസ് അഡ്മിനിസ്ട്രേഷൻ, എൻജിനിയറിംഗ് തുടങ്ങിയ വിവിധ മേഖലകളിലായി കുറഞ്ഞത് 200 വിദ്യാർത്ഥികൾ എങ്കിലും കാണും അവിടെ പഠിക്കുന്നവരായി. നമ്മുടെ സഭയും, മാർത്തോമ്മാ–C.S.I. സഭ

---

where I spent a few weekends when I was a student in 'Drew University' nearly 40 years ago. About ten old friends who knew me from those days, met in home for lunch and we had a thanks giving and lunch together. They were all Americans, who still pray for me and their prayers also were answered by God. So I went there to thank them. The day before I left New York Prasad and Fr. A K Cheriyan came to NJ and took me to the residence of Fr. A. K. Cheriyan in New York. I could attend Holy Qurbana in Bronx Church on Sep 27th. A few priests and many friends came to airport to bid us farewell. God knows all who helped me In small measure or big measure and I thank every one of them. Fr. K. I. Philip accompained me every where I went and he was of immense help for me. He came on his own initiative and celebrated Holy Qurbana in St. Louis, Chicago and New York. He gave receipts of Yacharam and Puthupady for the donations he received. May God reward everyone according to His promises and abundance. We had a warm reception at TVM airport on Sept. 29th. We rested at Karunya Guidence Centre that night. This travalogue is being written at Bethany Ashram. R-Perunad where I am resting for a month. I hope to go to Puthupady in Nov. God will enable me to get back to normal duties from December. Please continue your prayers.

I must conclude praising God, "Bless the Lord O' my soul and all that's with in me; bless his holy name. Bless the Lord O' my soul and forget not all his benefits. He forgives all your iniquities and he heals all your diseases". ★

കളും ചേർന്ന് 1960–കളിൽ പണിത ഒരു ചാപ്പൽ അവിടെയുണ്ട്. ദിവംഗതനായ ബിഷപ്പ് എം. എം. ജോൺ തിരുമേനിയാണ് ഈ ചാപ്പലിനു കല്ലിട്ടത്. ബഹു. പി. വി. വറുഗീസച്ചൻ (ക്ലേറി അച്ചൻ) വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ചുമതലയിൽ ഇരുന്ന കാലത്താണ് ഇതിന്റെ പ്രാരംഭം. വിദ്യാർത്ഥിപ്രസ്ഥാനയോഗങ്ങളിൽ ഇതിനെക്കുറിച്ച് ചർച്ചകൾ വന്നത് ഞാൻ ഓർക്കുന്നു.

ഈ അടുത്ത അവസരങ്ങളിൽ പല പ്രാവശ്യം ആ സ്ഥലത്ത് പോകേണ്ട ആവശ്യം എനിക്കുണ്ടായി. ചില ഞായറാഴ്ചകൾ അവിടെ ചെലവിടപ്പെടേണ്ടതായി വരികയും ചെയ്തു. എന്നെ വളരെ ചിന്തിപ്പിക്കയും, ദുഃഖിപ്പിക്കയും ചെയ്ത സംഗതി നമ്മുടെ അവിടെ പഠിക്കുന്ന കുട്ടികളെക്കുറിച്ച് സഭ ചിന്തിക്കുന്നില്ല എന്നുള്ളതാണ്. 1991 ജൂലൈ മാസത്തിനുശേഷം 2 ആരാധന നമ്മുടേതായി അവിടെ നടന്നിട്ടുണ്ട്. അതു ഞാൻ ചില കേന്ദ്രങ്ങളിൽ അല്പം സമ്മർദ്ദം ചെലുത്തിയതിനു ശേഷമാണു താനും. മാർത്തോമ്മാ സഭയുടെ പട്ടക്കാർ സ്ഥിരമായി മാസത്തിൽ 2 തവണ അവിടെവന്നു ഇംഗ്ലീഷിലും, മലയാളത്തിലും ശുശ്രൂഷകൾ നടത്തുന്നു. മണിപ്പാലിൽത്തന്നെ സ്ഥിരമായി ഒരു പട്ടക്കാരനും കുടുംബത്തിനും താമസിക്കുവാനും, അതിഥികൾ വന്നാൽ താമസിക്കുവാനും തക്കവണ്ണം നല്ല ഒരു കെട്ടിടം മാർത്തോമ്മാ സഭയ്ക്ക് ഉണ്ട്. ഇപ്പോഴുള്ള പട്ടക്കാരൻ മംഗലാപുരത്തുനിന്നാണ് വരുന്നത്. അവിടെ ഒരു മിഷൻ സെൻറർ ആരംഭിക്കയാണ്. നമ്മുടെ പട്ടക്കാർ നാട്ടിൽനിന്നും വന്നാൽ ആ കെട്ടിടത്തിൽ താമസിക്കുവാൻ ക്രമപ്പെടുത്താം എന്നുള്ള അച്ചന്റെ ക്ഷണനവും, താല്പര്യവും എനിക്കു സന്തോഷമുളവാക്കി.

ഈ വസ്തുത ഏതാനും മെത്രാപ്പോലീത്താ തിരുമേനിമാരും, വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറി ബഹു. ജോൺ തോമസ് അച്ചനുമായും ഞാൻ സംസാരിച്ചു, കാര്യമായ പ്രതികരണം ഇതുവരെയും കണ്ടില്ല. നാടുവിട്ട്, മാതാപിതാക്കളെയും സഹോദരങ്ങളെയും പിരിഞ്ഞ്, അന്യഭാഷ സംസാരിക്കുന്ന ഒരു നാട്ടിൽ ഒരു വിദ്യാർത്ഥിയെത്തിച്ചേർന്നാൽ ഉണ്ടാകാവുന്ന മാനസിക വ്യാപാരം മനസിലാക്കാവുന്നതേയുള്ളു. അവിടെ സഭയ്ക്ക് അവരെക്കുറിച്ച് കരുതലുള്ളതായി കാണിച്ചാൽ അവർക്ക് ആ സഭയോടുള്ള കടപ്പാട് വളരെയായിരിക്കും. ഇപ്പോൾ നമ്മുടെ സഭയിലെ കുട്ടികളിൽ പലരും പെന്തക്കൊസ്ത്, റോമൻ കത്തോലിക്കാ തുടങ്ങിയ സഭകളുടെ ആരാധനയ്ക്കായി പോവുന്നു. എനിക്കു വളരെ പരിചയമുള്ള ഒരു പെൺകുട്ടി ഒരു പെന്തക്കൊസ്തു വിഭാഗത്തിലെ പ്രാർത്ഥനയും കഴിഞ്ഞ് വേദപുസ്തകവുമായി വരുന്നതു കണ്ടപ്പോൾ എനിക്ക് ലജ്ജ തോന്നി. പുതുതായി വരുന്ന കുട്ടികൾ നേരിടുന്ന പ്രശ്നങ്ങൾ, യൗവ്വനകാലത്തിന്റെ പ്രശ്നങ്ങൾ ഇവയെല്ലാം പങ്കിടുവാൻ യോഗ്യനായ ഒരു പട്ടക്കാരനെ പൂർണ്ണ ചുമതല ഏല്പിച്ച്

# വാർത്തകളും കുറിപ്പുകളും

# അമേരിക്കൻ വാർത്തകൾ

## ചർച്ച് സെൻറർ കൂദാശചെയ്തു

ന്യൂയോർക്ക്: മലങ്കര ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസന ഭരണകാര്യങ്ങളിൽ പ. കാതോലിക്കാ ബാവായെ സഹായിക്കാൻ എത്തിയിരിക്കുന്ന അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ ആസ്ഥാനവും ഓഫീസും ന്യൂയോർക്കിലെ ബെൽറോസ് എന്ന സ്ഥലത്ത് ഒക്ടോബർ മൂന്നാം തീയതി കൂദാശ ചെയ്യപ്പെട്ടു.

ബർന്നബാസ് മെത്രാപ്പോലീത്തായും, ഇപ്പോൾ അമേരിക്കയിൽ പര്യടനം നടത്തിവരുന്ന ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും കൂദാശയിൽ മുഖ്യ കാർമ്മികത്വം വഹിച്ചു. അമേരിക്കയിലെ വിവിധ ഇടവകകളിൽ നിന്നെത്തിയ ധാരാളം വൈദികരും ഭക്തജനങ്ങളും പങ്കെടുത്തു. ഓഫീസിൻെറ ഔപചാരികമായ ഉത്ഘാടനം അത്താനാസ്യോസ് തിരുമേനി നിർവഹിച്ചു.

തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ അത്താനാസ്യോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. മാർത്തോമ്മാ സഭയിലെ റവ. ജോൺസൺ പി. മാത്യു, മലങ്കര കത്തോലിക്കാ സഭയിലെ ഫാ. ഗീവർഗീസ് മണ്ണിക്കരോട്ട്, ലോംഗ് ഐലൻറ് സെയിൻറ് തോമസ് ഓർത്തഡോക്സ് പള്ളി വികാരി യോഹന്നാൻ ശങ്കരത്തിൽ കോർ എപ്പിസ്കോപ്പാ തുടങ്ങിയവർ ആശംസാപ്രസംഗങ്ങളും നടത്തി.

അഭി. ബർന്നബാസ് മെത്രാപ്പോലീത്താ സ്വാഗതവും ഫിലാഡൽഫിയാ സെയിൻറ് തോമസ് പള്ളിവികാരി ഫാ. പി. എസ്. സാമുവേൽ കൃതജ്ഞതയും രേഖപ്പെടുത്തി.

ഭദ്രാസന സെൻററിലെ മേൽവിലാസം:

Indian Orthodox Church Centre
80–34 Commonwealth Blvd
Bellrose, NY–11426 U.S.A.
എന്നതാണ്.

## ഫാ. ജോൺസൺ പേഴ്സണൽ സെക്രട്ടറി

അമേരിക്കൻ ഭദ്രാസനഭരണത്തിൽ പ. കാതോലിക്കാ ബാവായെ സഹായിക്കുന്ന മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ പേഴ്സണൽ സെക്രട്ടറിയായി ഫാ. എം. ജോൺസൺ ശങ്കരത്തിലിനെ തിരുമേനി നിയമിച്ചിരിക്കുന്നു.

തിരുവനന്തപുരം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ പേഴ്സണൽ സെക്രട്ടറിയായും അരമന മാനേജരായും, ഉള്ളൂർ ഹോളി ട്രിനിററി ചാപ്പൽ ചാപ്ളയിനായും ബ. അച്ചൻ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

## പള്ളികൂദാശ

അമേരിക്കയിൽ Jackson Heights St. Mary's ഇടവകയുടെ പുതിയ പള്ളിയുടെ കൂദാശ 1992 നവംബർ 7–ാം തീയതി മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തിൽ നിർവഹിച്ചു. 6–ാം തീയതി വൈകിട്ട് സന്ധ്യാനമസ്കാരത്തെ തുടർന്ന് വി. മദ്ബഹായുടെ കല്ലിടീൽ കർമ്മം തിരുമേനിമാർ നിർവ്വഹിച്ചു. 8–ാം തീയതി പള്ളികൂദാശയെ തുടർന്നു വി. കുർബാന അർപ്പിക്കപ്പെട്ടു. പള്ളിവികാരി ഫാ. ററി. എം. സഖറിയാ ആണ്.

## ഫാമിലി കോൺഫ്രൻസ്

അമേരിക്കൻ ഭദ്രാസനത്തിലെ Annual Family Conference Lancaster Willon Valley Family Resort & Conference Center റിൽ വച്ച് നടന്നു. ഡോ. തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ ബർന്നബാസ് എന്നീ തിരുമേനിമാർ കോൺഫ്രൻസിനു നേതൃത്വം നൽകി. ജൂലൈ 16 മുതൽ 19 വരെ നടന്ന നടന്ന കോൺഫ്രൻസിൻെറ വിജയകരമായ നടത്തിപ്പിന് ഫാ. സി. ജെ. ജോൺസൺ ജനറൽ കൺവീനറായും, ഫാ. കെ. മത്തായിയും, ഫാ. പീലിപ്പോസ് പിലിപ്പും ചാപ്ളൻസ് ആയും രാജു എം. വർഗീസ് ട്രഷററായും ഉള്ള ഒരു കമ്മററിയാണ് പ്രവർത്തിച്ചത്.

## Regional Family Conference

അമേരിക്കൻ ഭദ്രാസനത്തിലെ South west Regional Family Conference Housten St. Gregorios ഇടവകയുടെ ആ ഭി മു ഖ്യ ത്തി ൽ

---

മാസത്തിൽ 2 പ്രാവശ്യമെങ്കിലും അവിടെ നമ്മുടെ ആരാധന നടത്തുവാനും, യുവതീയുവാക്കളെ സഭയ്ക്കുള്ളിൽ നിർത്തുന്നതിന് ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യുവാനുമുള്ള സമയം അതിക്രമിച്ചിരിക്കുന്നു. വളർന്നുവരുന്ന തലമുറയെ വിട്ടുകളഞ്ഞാൽ പിന്നെ സഭയുടെ ഭാവി എന്തായിരിക്കും?

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഈ കാര്യത്തിൽ വേണ്ടവണ്ണമുള്ള ഒരു തീരുമാനം അതിവേഗം ചെയ്യണമെന്നപേക്ഷ.

ഫാ. ഏ. കെ. ചെറിയാൻ, ന്യൂയോർക്ക്

Patrons Day യോട് അനുബന്ധിച്ച് ഒക്ടോബർ 24, 25 തീയതികളിൽ മാത്യൂസ് മാർ ബർന്നബാസ് തിരുമനസിലെ നേതൃത്വത്തിൽ നടത്തപ്പെട്ടു. കോൺഫ്രൻസിൽ സംബന്ധിക്കാൻ എത്തിയ തിരുമേനിക്ക് 23–ാം തീയതി സ്വീകരണം നൽകി. 24–ാം തീയതി ബർന്നബാസ് തിരുമേനിയും, ഫാ. ജോൺ കുന്നത്തുശ്ശേരി, ഫാ. ജോസഫ് കളപ്പുരയ്ക്കൽ, ഫാ. ഗീവർഗീസ് അരുപാല എന്നിവരും ക്ലാസുകൾ എടുത്തു. 25–ാം തീയതി അഭിവന്ദ്യ തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്ന് ധൂപപ്രാർത്ഥന, നേർച്ചവിളമ്പ്, മുതലായ പെരുനാൾ ചടങ്ങുകളും നടത്തപ്പെട്ടു. വികാരി Fr. Zac P.V. Zachariah യുടെ നേതൃത്വത്തിൽ ഉള്ള കമ്മററിയാണ് കോൺഫ്രൻസിന്റെ arrangements എല്ലാം ചെയ്തത്. ഒമ്പത് ഇടവകളിലെ ജനങ്ങൾ കോൺഫ്രൻസിൽ സംബന്ധിച്ചു.



1992 സെപ്ററംബർ 19–ാംതീയതി കശ്ശീശാപട്ടം സ്വീകരിച്ച റവ. ഫാ. ജോൺസൺ പുഞ്ചക്കോണം.

## ഉപരിപഠനാർത്ഥം വിദേശത്തേക്ക്



കുർത്തമല സെൻറ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽപ്പെട്ട കോളയ്ക്കാട്ടു പുത്തൻവീട്ടിൽ ഫാ. നൈനാൻ കെ. ജോർജ് (MABD MTh) പൗരസ്ത്യ ആരാധനാ സംഗീതത്തിൽ ഉപരിപഠനം നടത്തുവാൻ ഫിലിപ്പിൻസിലുള്ള Asian Institute for Liturgy and Music എന്ന സ്ഥാപനത്തിലേക്ക് പോയി. ചെങ്ങന്നൂർ ഭദ്രാസന വൈദികയോഗം സെക്രട്ടറി, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പൂർവ്വ വിദ്യാർത്ഥിസംഘം ജനറൽ സെക്രട്ടറി, ഇടനാട്, കോടുകുളഞ്ഞി എന്നീ പള്ളികളിൽ വികാരി എന്നീ നിലകളിൽ ബ. അച്ചൻ സേവനമനുഷ്ഠിച്ചിട്ടുണ്ട്.

## കശീശാപട്ടം

കുമ്പഴ കുമ്പുക്കാട്ട് ജോൺസ് ശെമ്മാശ്ശന് പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഒക്ടോബർ 10–ന് സെ. മേരീസ് വലിയ കത്തീഡ്രലിൽവച്ച് കശ്ശീശാപട്ടം നൽകി.

## റമ്പാൻ സ്ഥാനം

മേല്പട്ടസ്ഥാനത്തേക്ക് അസോസേഷ്യൻ തെരഞ്ഞെടുത്ത ഫാ. പൗലൂസ് ഒ. ഐ. സി., ഫാ, ഡോ. ജേക്കബ് ചെറിയാൻ എന്നിവരുടെ തെര

ഞ്ഞെടുപ്പ് 21–10–92 ൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയും അവർക്ക് പരുമല സെമിനാരി ചാപ്പലിൽവച്ച് ഡിസംബർ 18–ാം തീയതി റമ്പാൻ സ്ഥാനം നൽകുന്നതിന് തീരുമാനിക്കുകയും ചെയ്തിരിക്കുന്നു.

## AN APPEAL

The Christians of Vindhia Nagar, Sidhi (M. P.) unanimously decided to construct a building for their common worship. They select a plot near the De Paul School and the foundation stone was laid on the Holy Cross Day (Sleeba Perunal) on 14-9-'92. The name of the church was decided as Holy Cross Church. A committee from all the Christian denominations was selected for the construction. The estimate comes to 9 lacs. All christian families in Vindhia Nagar agreed to contribute one month salary for this purpose. This comes to 2.5 lacs only. Hence the appeal to their brothers in Christ for help. An account is started in the name of the church at Union Bank V. Nagar (A/c No. 3832) It is requested to help this project by s e n d i n g donations for the construction in favour of Holy Cross Church V. N. to Rev. Fr. George Jose Vempally, President Holy Cross Church Building Committee, Vindhio Nagar Sidhi M. P. 486885.

## സ്കോളർഷിപ്പ്

മലങ്കര ഓർത്തഡോക്സ് സഭയിൽനിന്നും എല്ലാ വർഷവും നൽകിവരാറുള്ളതും അവശക്രൈസ്തവ വിദ്യാർത്ഥികൾക്കുള്ളതുമായ വിദ്യാഭ്യാസ സഹായത്തിന് അപേക്ഷ ക്ഷണിച്ചുകൊള്ളുന്നു.

ഈ സ്കോളർഷിപ്പിന് കുറഞ്ഞത് ഏഴാംക്ലാസ് പാസായിട്ടു തുടർന്ന് പഠിച്ചവരും അവശക്രൈസ്തവ സമുദായത്തിൽ പെട്ടവരും അർഹരായിരിക്കും. 1992–93 ലേക്കുള്ള ധനസഹായത്തിന് നിശ്ചിത ഫാറത്തിലുള്ള അപേക്ഷകൾ അതാത് സ്ഥലത്തെ ഓർത്തഡോക്സ് വികാരിമാർ മുഖാന്തിരമോ നേരിട്ടോ 31–11–92 നുമുൻപ് കോട്ടയം കാതോലിക്കേററ് ആഫീസിൽ ലഭിച്ചിരിക്കേണ്ടതാണ്. നിശ്ചിതഫാറം കാതോലിക്കേററ് ആഫീസിൽനിന്നും സൗജന്യമായി ലഭിക്കുന്നതാണ്.

## സമാധാന റാലി

വകയാർ ഡിസ്ട്രിക്ടിലെ ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സെ. 13–ാം തീയതി ഒരു സമാധാന സൈക്കിൾ റാലി നടത്തി. ആമക്കുന്ന് പള്ളിയിൽനിന്ന് ആരംഭിച്ച് കൊല്ലൻപടി സെന്റ് ഗ്രീഗോറിയോസ് പള്ളിയിൽ സമാപിച്ച റാലിയിൽ 300 സൈക്കിളുകളുമായി യുവജനങ്ങൾ സംബന്ധിച്ചു. 4 മണിക്ക് സമാപനസമ്മേളനം നടത്തി. ഫാ. വറുഗീസ് കളീക്കൽ, ഫാ. ഏലിയാസ് കോശി, ഫാ. ജോൺ, കെ. ജെ. ശമുവേൽ, പി.പി ഡാനിയേൽ, പി.കെ. ജോർജ് എന്നിവർ പ്രസംഗിച്ചു. ഡിസ്. ഓർഗനൈസർ കെ. കെ. രാജൻകുട്ടി നന്ദി പറഞ്ഞു.

# മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ ഉദ്ഘാടനം ചെയ്തു

കോട്ടയം: ലോകസമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സന്ദേശവുമായി ആഗോളതലത്തിൽ പ്രവർത്തിക്കുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ വിശ്വമാനവനാണെന്ന് പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ പ്രസ്താവിച്ചു. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ സപ്തതി സ്മാരകമായി ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയോടനുബന്ധിച്ച് ആരംഭിക്കുന്ന മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ (എം. ജി. എഫ്) ഉദ്ഘാടനംചെയ്തു പ്രസംഗിക്കുകയായിരുന്നു പ. ബാവാ. ''ഭാരതം ലോകത്തിനു നല്കിയ യുഗപ്രഭാവവാനായ അദ്ദേഹത്തിന്റെ ശബ്ദം അടുത്തകാലത്ത് റയോഡിജനീറോയിൽ നടന്ന ഭൗമ ഉച്ചകോടിയിലും മുഴങ്ങിക്കേട്ടു. ഇന്ത്യൻപോസ്ററൽ ഡിപ്പാർട്ടുമെന്റിൽ വെറുമൊരു ഉദ്യോഗസ്ഥനായി പ്രവർത്തനമാരംഭിച്ച്, പിന്നീട് അന്താരാഷ്ട്രതലത്തിലുള്ള ഉന്നത പദവികൾ അലങ്കരിച്ച്, ജീവിതത്തിലെ ഒരു വഴിത്തിരുവിൽ ആദ്ധ്യാത്മിക മേഖലയിലേക്ക് കടന്നുവന്ന ഡോ. ഗ്രീഗോറിയോസ് ഇന്ന് പൗരസ്ത്യ ദൈവശാസ്ത്രത്തിന്റെ ആധുനിക ശില്പികളിലൊരാളായി മാറിയിരിക്കുന്നു. തന്റെ ചുററും നടക്കുന്ന കാര്യങ്ങളോട് 'ഉണർന്നിരുന്ന്' പ്രതികരിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതശൈലി നമുക്ക് മാർഗ്ഗദർശനം നല്കണം'' പ. ബാവാ പറഞ്ഞു.

സപ്തതിസമ്മേളനം ചങ്ങനാശേരി ആർച്ച് ബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ ഉദ്ഘാടനം ചെയ്തു. പ കാതോലിക്കാബാവാ അദ്ധ്യക്ഷനായിരുന്നു. ''ക്രിസ്തീയസാരം ഗ്രഹിച്ചു വിശ്വാസത്തിന്റെയും ആദ്ധ്യാത്മിക പാരമ്പര്യത്തിന്റെയും പരിപോഷണം സ്വീകരിച്ചുകൊണ്ട് എല്ലാ ആത്മീക, ബൗദ്ധിക മേഖലകളിലും നിർഭയം കയറിച്ചെല്ലുന്ന ധീരമായ പ്രതിഭയാണ് ഡോ, ഗ്രീഗോറിയോസിന്റേതെന്ന്'' ബിഷപ്പ് പൗവ്വത്തിൽ അഭിപ്രായപ്പെട്ടു. പാരമ്പര്യത്തിന്റെ വേരുകളെക്കുറിച്ചുള്ള ആഴമേറിയ അവബോധം നിലനിറുത്തിക്കൊണ്ടുതന്നെ വിജ്ഞാനത്തിന്റെ ഏററവും പുതിയ മേച്ചിൽ സ്ഥലങ്ങൾ തേടി നിര

ന്തരം നീങ്ങുന്ന മനസാണ്‌ ഡോ. ഗ്രീഗോറിയോസിന്റേത്. എല്ലാ ബൗദ്ധിക മണ്ഡലങ്ങളിലെയും സങ്കീർണ്ണമായ സംഗതികൾ ഗ്രഹിക്കുന്നതിനും ശുദ്ധവും സുഗ്രഹവുമായ ഭാഷയിൽ അവയെ വ്യാഖ്യാനിക്കുന്നതിനും അനുപമമായ കഴിവാണ് അദ്ദേഹത്തിനുള്ളത്'' ബിഷപ്പ് പറഞ്ഞു. മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷന്റെ പ്രവർത്തനങ്ങളെക്കുറിച്ച് കോ–ഓർഡിനേറ്റിംഗ് സെക്രട്ടറി ഫാ. സി. സി. ചെറിയാൻ വിശദീകരിച്ചു.

ഡോ. ഗ്രീഗോറിയോസിന്റെ രചനകൾ സമാഹരിച്ച് എഴുപത് പുസ്തകങ്ങൾ ഏഴു സീരീസുകളിലായി പ്രസിദ്ധീകരിക്കുക, മലയാളത്തിൽ അദ്ദേഹത്തിന്റെ25 ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുക, ഗ്രീഗോറിയൻ റിസേർച്ച് സ്റ്റഡിസെന്റർ ആരംഭിക്കുക,ഉന്നത വിദ്യാഭ്യാസത്തിന് സമർത്ഥരായ വിദ്യാർത്ഥികൾക്ക് ജാതിമതഭേദമെന്യേ സ്കോളർഷിപ്പ് നൽകുക തുടങ്ങിയവയാണ് ഫൗണ്ടേഷന്റെ ലക്ഷ്യങ്ങൾ. ഇംഗ്ലീഷിലുള്ള എഴുപത് ഗ്രന്ഥങ്ങൾ പ്രിന്റ് ചെയ്യത്തക്കവിധം തയ്യാറായിരിക്കുകയാണെന്ന് കോ–ഓർഡിനേറ്റർ അറിയിച്ചു.

ഫൗണ്ടേഷൻ പ്രസിദ്ധീകരിക്കുന്ന ആദ്യത്തേതും, ഡോ. ഗ്രീഗോറിയോസിന്റെ പതിനെട്ടാമത്തേതുമായ 'എ ഹ്യൂമൻ ഗോഡ്'' എന്ന ഗ്രന്ഥം പ. കാതോലിക്കാബാവാ ഡോ. കെ. എം. തരകന് ഒരു കോപ്പി നൽകിക്കൊണ്ട് പ്രകാശനം ചെയ്തു.

സാഹിത്യ അക്കാദമി പ്രസിഡണ്ട് ഡോ. കെ. എം. തരകൻ മുഖ്യ പ്രഭാഷണം നടത്തി. ബോസ്സേ ഇൻസ്റ്റിട്യൂട്ട് പ്രൊഫസർ ഫാ. ഡോ. കെ. എം. ജോർജ് (ജനീവ), ഫാ. ഡോ. ജേക്കബ് കുര്യൻ, ഡീക്കൻ നൈനാൻ ജോർജ് തുടങ്ങിയവർ ആശംസകൾ നേർന്നു സംസാരിച്ചു. ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മറുപടി പ്രസംഗം നടത്തി. വൈദികസെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. റി. ജെ. ജോഷ്വാ സ്വാഗതവും ഫാ. കെ. ജെ. ഗബ്രിയേൽ നന്ദിയും പറഞ്ഞു.

## അദ്ധ്യാപക പരിശീലന ക്ളാസ്

ചെങ്ങന്നൂർ: ചെങ്ങന്നൂർ ഭദ്രാസന സൺഡേസ്കൂൾ അദ്ധ്യാപക പരിശീലന ക്ളാസ് ഒക്ടോബർ 2, 3, 4 തീയതികളിൽ ബഥേൽ അരമനയിൽവച്ചു നടന്നു. ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പാ ക്ളാസ് ഉദ്ഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ. കെ. ഒ. ഫിലിപ്പ് ആശംസാപ്രസംഗം നടത്തി.

റി. റി. തോമസ്, ഡീ. വറുഗീസ് വറുഗീസ്, ഫാ. പി. ഒ ഫിലിപ്പ്, ജോർജ് ജയിംസ്, ഫാ. ഫാ. മാത്യു വറുഗീസ്, കമാൻഡർ കെ, ജി. തോമസ് എന്നിവർ ക്ളാസുകൾ എടുത്തു.

4-ാം തീയതി ഞായറാഴ്ച മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനി വി. കുർബാന അർപ്പിക്കുകയും, ക്ളാസ് എടുക്കുകയും സമാപനസമ്മേളനത്തിൽ അദ്ധ്യക്ഷം വഹിക്കുകയും ചെയ്തു. പബ്ളിക്കേഷൻ ഓഫീസർ ഫാ. റി: ജി. സഖറിയാ, ഫാ. മാത്യു കോശി എന്നിവർ പ്രസംഗിച്ചു. ഭദ്രാസന ഡയറക്ടർ പി. സി. ജോസഫ് സ്വാഗതവും പ്രതിനിധി റി. എം. വറുഗീസ് നന്ദിയും പ്രകാശിപ്പിച്ചു.

മുളന്തുരുത്തി: മുളന്തുരുത്തി ഡിസ്ട്രിക്ട് സൺഡേസ്കൂൾ അദ്ധ്യാപക വാർഷിക സെമിനാർ കർമ്മേൽ ദയറായിൽ വച്ചു നടത്തി. സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോലീത്താ രാവിലെ വി. കുർബാന അർപ്പിച്ചു. അദ്ധ്യാപകർ വി. കുർബാന അനുഭവിച്ചു. തുടർന്ന് തിരുമേനി സെമിനാർ ഉദ്ഘാടനം ചെയ്തു. ഡീക്കൻ വർഗീസ് വർഗീസ് ക്ളാസെടുത്തു. ഡോ. റി. എം. ജോസ് മദ്യവും മയക്കുമരുന്നും എന്ന വിഷയത്തെക്കുറിച്ച് ക്ളാസെടുത്തു. ചർച്ച

കാംക്ക് ഡയറക്ടർ ഫാ. പി. എസ്. യോഹന്നാനും ഇൻസ്പെക്ടർ എസ്. കെ. അടൂരും നേതൃത്വം നൽകി.

ഉച്ചയ്ക്കുശേഷം ഫാ. കെ. ജെ. ഗബ്രിയേൽ കുർബാനയെപ്പററി ക്ളാസെടുത്തു. മാർ അന്തോനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന സമാപനസമ്മേളനത്തിൽ എസ്. കെ. അടൂർ റിപ്പോർട്ടവതരിപ്പിച്ചു. ഫാ. പി. ജി. യോഹന്നാൻ ആശംസാപ്രസംഗം നടത്തി. കുട്ടികാംക്കും വിവിധ സ്കൂളുകാംക്കും ഉള്ള സർട്ടിഫിക്കേററുകാം തിരുമനസുകൊണ്ട് വിതരണം നടത്തി. സ്ളീബാദാസസമൂഹം വൈസ് പ്രസിഡണ്ട് റവ. വി: ഫീലിപ്പോസ് കോപ്പിസ്കോപ്പാ സ്വാഗതവും എസ്. കെ. അടൂർ നന്ദിയും പറഞ്ഞു.

## വെല്ലൂർ പ്രവേശനം

വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളേജിൽ DM/M. Ch. കോഴ്സുകാംക്കും M. D. / M. Sc. കോഴ്സുകാംക്കുമുള്ള അപേക്ഷകളുടെ അവസാന തീയതി യഥാക്രമം 1992 നവംബർ 14-ം, 1993 ജനുവരി 2-ം ആയിരിക്കും. ഓർത്തഡോക്സ് സഭയുടെയോ മററതെങ്കിലും Supporting Body യുടെയോ Sponsorship ആഗ്രഹിക്കുന്നവർ അവയുമായി ബന്ധപ്പെട്ട ആശുപത്രികളിൽ കുറഞ്ഞതു രണ്ടു വർഷമെങ്കിലും സേവനം ചെയ്തവർ ആയിരിക്കണം. അർഹതയുള്ളവർ എം. ജി. ഒ. സി. എസ്. എം. ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസുമായോ സ്പോൺസർഷിപ്പ് കമ്മററി കൺവീനർ ഡോ. സി. കെ. ഈപ്പനു (കോലഞ്ചേരി) മായോ ബന്ധപ്പെടേണ്ടതാണ്.

1993-ൽ MBBS-നും Nursing-നും അപേക്ഷിക്കേണ്ട തിയതി മാർച്ചുമാസത്തിൽ പ്രസിദ്ധീകരിക്കും. ഇക്കഴിഞ്ഞ ബാച്ചിൽ പ്രവേശനം ലഭിച്ചവർ:

MBBS – Sunil Philip
B Sc. Nursing – Miss Mini Peter
Diploma Nursing– Miss Molly Abraham

ഇതിൽ മോളി എബ്രഹാം CMC Scholarship-ന് അർഹയായിട്ടുണ്ട്.

## യുവജനപ്രസ്ഥാനം ഭദ്രാസനസമ്മേളനം

യുവജനപ്രസ്ഥാനത്തിൻെറ കണ്ടനാട് ഭദ്രാസന വാർഷികസമ്മേളനം സെപ്തംബർ 21-ാംതീയതി പാമ്പാക്കുട ചെറിയ പള്ളിയിൽ നടന്നു. രാവിലെ പ്രതിനിധി സമ്മേളനത്തിൽ ഡോ.

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Mary Thomas, Poomthuruthil.



Mary Thomas, Poomthuruthil.

Annamma C. Joy.

മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. ഫാ. രാജൻ വി. ജോൺ ധ്യാനപ്രസംഗം നടത്തി. ഡീക്കൻ വറുഗീസ് വറുഗീസ് 'നിങ്ങളുടെ വെളിച്ചം മനുഷ്യരുടെ മുമ്പിൽ പ്രകാശിക്കട്ടെ'. എന്ന ഈ വിഷയത്തെപ്പററി ക്ളാസെടുത്തു. ഉച്ചയ്ക്കുശേഷം നടന്ന പൊതുസമ്മേളനത്തിൽ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരുന്നു. ഫാദർ ജോർജ് കട്ടക്കയം, ഏലിയാസ് എം. ചാക്കോ, തങ്കമ്മ ബേബി എന്നിവർ പ്രസംഗിച്ചു. ഫാ. ടി. പി. കുര്യൻ സ്വാഗതവും പി. തോമസ് നന്ദിയും പറഞ്ഞു. പാമ്പാക്കുട ചെറിയ പള്ളിവികാരി അബ്രഹാം പാലപ്പിള്ളിയുടെ നേതൃത്വത്തിലുള്ള സ്വാഗതസംഘമാണ് സമ്മേളനത്തിന് ആതിഥ്യം വഹിച്ചത്.

**നിരണം ഭദ്രാസനം:** യുവജനപ്രസ്ഥാനം ഭദ്രാസനകോൺഫറൻസ് കുന്നന്താനം വള്ളമല സെ. മേരീസ് പള്ളിയിൽ സെപ്റ്റംബർ 27–ാം നടത്തി.

രാവിലെ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. അഭി. തിരുമേനിയും പ്രൊഫ. കെ. സി. മാണിയും ക്ളാസെടുത്തു ഫാ. കെ. വി. മാത്യു, ഫാദർ മാത്യൂസ് ജോൺ, പ്രൊഫ. പി. സി. വറുഗീസ് എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. കെ. സി. അലക്സിയോസ് സ്വാഗതവും സെക്രട്ടറി പ്രൊ. വർഗീസ് മാത്യു കൃതജ്ഞതയും പറഞ്ഞു.

## വാർഷിക കോൺഫ്രൻസ്

വിദ്യാർത്ഥിപ്രസ്ഥാനം 84–ാമതു വാർഷിക കോൺഫറൻസ് ഡിസം. 29 മുതൽ ജനുവരി 3 വരെ പരുമലസിമനാരിയിൽവച്ചു നടത്തപ്പെടും. ''യുവാക്കൾ അനുസരണത്തിന്റെ പാതയിൽ'' എന്നതായിരിക്കും ചിന്താവിഷയം. പ. കാതോലിക്കാബാവാ, മററു മെത്രാപ്പോലീത്തന്മാർ, ഇതര സഭാനേതാക്കൾ തുടങ്ങിയവർ പങ്കെടുക്കും.

നേരത്തെ റജിസ്ററർ ചെയ്യുന്നവർക്കു പ്രത്യേക ആനുകൂല്യം ഉണ്ടായിരിക്കും. റജിസ്ട്രേഷനും മററു വിവരങ്ങൾക്കും:

ജനറൽ സെക്രട്ടറി
എം. ജി. ഒ. സി. എസ്. എം.
P. B. No 610
കോട്ടയം—686 001

## Civil Service Academy, Trivandrum

At the recent Preliminary Examination conducted by the Union Public Service Commission for selection of candidates for IAS. IFS and IPS examinatlons, the Civil Service Academy under the Malankara Orthodox Church has been able to register a pass percentage of 15 This is double the all-India figure of 7 percent pass. It is also much higher than similar other Institutions in the State.

The next Preliminary course will commence at the beginning of January, 1993. Qualification for admission to this course is at least a high Second Class degree from a recognised university. but post-graduates will be preferred. There will be a small reservation of 10 percent for members of the Orthodox Church. Applicatron forms along with prospectus will be available from the office of the Civil Service Academy, 3rd Floor, Orthodox Students Centre. Gas House Junction, Trivandrum–1 on payment of Rs. 25/- in cash or by crossed Demand Draft/Postal Order in favour of the Chairman, Civll Service Academy, Trivandrum–1. Candidates can apply for the same from the 1st of November. The last date for receipt of application will be 30th November, 1992. Candidates will have to undergo an interview and pay the prescribed fee before admission.

## അർത്ഥദിന സമ്മേളനം

ചെങ്ങന്നൂർ ഭദ്രാസനത്തിൽപെട്ട ഉമയാററുകര ഡിസ്ട്രിക്ടിലെ ബാലികാസമാജാംഗങ്ങളുടെ അർദ്ധദിനസമ്മേളനം 18–10–'92 ഞായറാഴ്ച തിരുവൻവണ്ടൂർ സെൻറ് ജോർജ് പള്ളിയിൽ വച്ചു നടത്തപ്പെട്ടു. വികാരി ഫാ. ററി. ജി. സഖറിയാ ആദ്ധ്യക്ഷം വഹിച്ച സമ്മേളനത്തിൽ ഫാ. തോമസ് തേക്കിൽ ബൈബിൾ ക്ളാസെടുത്തു. മെ. പി. സി. ജോസഫ്, കെ. എം. മത്തായി, ററി. തോമസ്, ജെസി തോമസ്, കുഞ്ഞൂഞ്ഞമ്മ മാത്യു, ആനി മേരി, കോശി എന്നിവർ പ്രസംഗിച്ചു. ഡിസ്ട്രിക്ട് സെക്രട്ടറി അന്നമ്മ ജോസഫ് സ്വാഗതം ആശംസിക്കുകയും പ്രവർത്തനറിപ്പോർട്ട് അവതരിപ്പിക്കുകയും ചെയ്തു. ഏബ്രഹാം വർഗീസ് കൃതജ്ഞത പ്രകാശിപ്പിച്ചു.

ഡിസ്ട്രിക്ട് മത്സരത്തിൽ ഏററവും കൂടുതൽ പോയിൻറ് നേടിയ ഉമയാററുകര യൂണിററിനുള്ള ട്രോഫി അദ്ധ്യക്ഷൻ സമ്മാനിച്ചു.

## ഫാദർ മത്തായി നൂറനാൽ കൗൺസിൽ അംഗം N. C. D. C.



പ്രമുഖ സഹകാരിയും ഓർത്തഡോക്സ് സഭാ വൈദിക ട്രസ്റ്റിയുമായ ഫാ. മത്തായി നൂറനാലിനെ നാഷണൽ കോപ്പറേറ്റീവ് ഡവലപ്പ്മെൻറ് കോർപ്പറേഷൻ ജനറൽ കൗൺസിലിലേക്ക് ഇൻഡ്യാ ഗവൺമെൻറ് നോമിനേററു ചെയ്തിരിക്കുന്നു. കേന്ദ്ര കൃഷിവകുപ്പുമന്ത്രി പ്രസിഡൻറും കേന്ദ്ര കൃഷി–സഹകരണവകുപ്പ് സ്റേറയിററ് മന്ത്രി വൈസ് പ്രസിഡൻറും ആയിട്ടുള്ളതാണ് ഈ കൗൺസിൽ.

സുൽത്താൻബത്തേരി സർവീസ് സഹകരണ ബാങ്ക് പ്രസിഡൻറായ ഫാദർ മത്തായി നൂറനാൽ, മലബാർ കോപ്പറേറ്റീവ് ബാങ്ക് ഡയറക്ടർ, വയനാട് ജില്ലാബാങ്ക് പ്രസിഡണ്ട്, സംസ്ഥാന സഹകരണബാങ്ക് ഡയറക്ടർ, ബത്തേരി അർബൻബാങ്ക് പ്രസിഡണ്ട്, സർക്കിൾ സഹകരണ യൂണിയൻ ചെയർമാൻ തുടങ്ങി സഹകരണമേഖലയിലെ അനേകം തുറകളിൽ നാല്പത് വർഷങ്ങളായി പ്രവർത്തിച്ചിട്ടുണ്ട്.

സുൽത്താൻബത്തേരി സെൻറ മേരീസ് കോളേജ് സ്ഥാപകൻ, ഗവേണിംഗ് ബോർഡ് സെക്രട്ടറി, സെനററ് മെമ്പർ, പ്രൈവററ് കോളജ് മാനേജ്മെൻറ് അസോസ്യേഷൻ ജോയിൻറ് സെക്രട്ടറി, മെഡിക്കൽമിഷ്യൻ പ്രസിഡണ്ട് തുടങ്ങിയ രംഗങ്ങളിലും പ്രവർത്തിക്കുന്നു.

Y. M. C. A. കേരള ഏരിയാ ചെയർമാൻ, നാഷണൽ എക്സിക്യൂട്ടീവ് അംഗം എന്നീ സ്ഥാനങ്ങളിലും പ്രവർത്തിച്ചിരുന്നു.

## ഒ. വി. ബി. എസ്. ഗാനങ്ങൾ

അടുത്ത വർഷത്തേക്കുള്ള ഓ.വി.ബി.എസ്. ക്ലാസുകളിലേക്ക് ഗാനങ്ങൾ തയ്യാറാക്കി അയയ്ക്കുന്നവർ അവ ട്യൂൺ ചെയ്ത് കാസററിലാക്കി നവംബർ 30–നു മുമ്പ് സൺഡേസ്കൂൾ കേന്ദ്ര ഓഫീസിൽ എത്തിച്ചിരിക്കണമെന്ന് ഓ. വി. ബി എസ് ഗാനങ്ങളുടെ ചുമതല വഹിക്കുന്ന ഫാ. കുര്യൻ തോമസ് അറിയിക്കുന്നു.

## ഭവനസഹായ പദ്ധതി

ഈ ശതകത്തിൽതന്നെ മലങ്കരസഭാമക്കൾക്കെല്ലാവർക്കും ഭവനമുണ്ടാകണം എന്ന ലക്ഷ്യത്തിൽ സഭാ മാനേജിംഗ്കമ്മററി ഭവനസഹായപദ്ധതി രൂപീകരിച്ചുകഴിഞ്ഞു. പരിശുദ്ധ സുന്നഹദോസിൻെറ അംഗീകാരം ഈ പദ്ധതിയ്ക്കുണ്ട്. ആകെ 16000 രൂപയാണ് ഒരു വീടിനു ചെലവ്. കേന്ദ്രവിഹിതമായ 4000 രൂപാ കിട്ടണമെങ്കിൽ മററു മൂന്നു ഘടകങ്ങളുംകൂടി (3×4000) 12000 രൂപാ ഉണ്ടായിരിക്കണം. വ്യക്തി, ഇടവക, ഭദ്രാസനം അങ്ങനെ മൊത്തം 16000 രൂപയാണ് ചില വിടുന്നത്. ഇതിനകം വിവിധ ഭദ്രാസനങ്ങളിലായി മൊത്തം 40 വീടുകൾ അനുവദിച്ചുകഴിഞ്ഞു. ഇത് ഇക്കൊല്ലത്തേക്കു മാത്രമല്ല, തുടർന്നും നടത്താൻ ഉദ്ദേശിക്കുന്ന ഒരു പദ്ധതിയാണ്. ആദ്ധ്യാത്മികസംഘടനാ പ്രവർത്തകരും ഇടവക മാനേജിംഗ്കമ്മററിയംഗങ്ങളും ബഹു:വൈദീകരും മററും പൂർണ്ണസഹകരണം നൽകിയാൽ പദ്ധതി വൻവിജയമാകും.

സഭയുടെ ഭവനസഹായ പദ്ധതിയെപ്പററി കൂടുതൽ അറിയുവാൻ താല്പര്യമുള്ളവർ കൺവീനറുമായി താഴെപ്പറയുന്ന വിലാസത്തിൽ ബന്ധപ്പെടാവുന്നതാണ്.

—ഏ. കെ. തോമസ്, ഭവനസഹായപദ്ധതി കൺവീനർ, അമ്പിയിൽ, പൊങ്ങുമൂട്, തിരുവനന്തപുരം–11.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





പ്രമോദ് ചിറത്തലയ്ക്കൽ.

# വൈദിക ചരമങ്ങൾ

## ഫാ. സി. സി. ജോർജ്



സെപ്റ്റംബർ 18–ാം തീയതി നിര്യാതനായ ഫാ. സി. സി. ജോർജിന്റെ 41–ാം ദിന അടിയന്തിരം ഒക്ടോബർ 27–ാം തീയതി അച്ചന്റെ ഭവനത്തിൽവച്ച് നടത്തി. രാവിലെ നെല്ലിക്കൽ പള്ളിയിൽ വി. മൂന്നുമ്മേൽ കുർബാനയും കബറുങ്കൽ ധൂപപ്രാർത്ഥനയും ഉണ്ടായിരുന്നു.

## ഫാ. ജോബ് O.I.C.



റാന്നി–പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി സെ. ജോൺസ് ഇംഗ്ലീഷ് ഹൈസ്കൂൾ ബോർഡിംഗ് വാർഡനുമായിരുന്ന ഫാ. ജോബ് ഒ. ഐ. സി. (37) 1992 ആഗസ്റ്റ് മാസം 8–ാം തീയതി ശനിയാഴ്ച വെളുപ്പിന് 2 മണിക്ക് കോട്ടയം മെഡിക്കൽ കോളജ് ആശുപത്രിയിൽവച്ച് കർത്താവിൽ നിദ്രപ്രാപിച്ചു. ശവസംസ്കാരം റാന്നി–പെരുനാട് ബഥനി ആശ്രമ സെമിത്തേരിയിൽ സഖറിയാ മാർ ദിവന്നാസിയോസ്, ഗീവറുഗീസ് മാർ ദിയസ്ക്കോറോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിലും വന്ദ്യ റമ്പാച്ചന്മാരുടെയും അനേകം വൈദികരുടെയും ആയിരക്കണക്കിനു ഭക്തജനങ്ങളുടെയും സാന്നിദ്ധ്യത്തിലും വൈകിട്ട് 4 മണിക്കു നടത്തി.

വടക്കൻമണ്ണൂർ സെൻറ് തോമസ് ഇടവകയിൽപെട്ട അമയന്നൂർ ചിറക്കരോട്ട് കുരുവിള ഈപ്പന്റെ മകനായ അച്ചൻ 1972 സെപ്റ്റംബറിൽ ബഥനി ആശ്രമത്തിൽ അംഗമായി. 1982 ഏപ്രിൽ 27–ന് വൈദികപട്ടവും ജൂൺ 29–ന് സന്യാസവ്രതവും സ്വീകരിച്ചു. സീതത്തോട്, ചിററാർ, പെരുന്തുരുത്തി എന്നീ പള്ളികളിൽ വികാരി ആയിരുന്നിട്ടുണ്ട്.

## ഫാ. സി. വി. ജോൺ



കൊല്ലകടവ് കല്ലിമേൽ ചാവടി വടക്കേതിൽ ഫാ. സി. വി. ജോൺ ഒക്ടോബർ ഏഴാംതീയതി നിര്യാതനായി.

സംസ്കാരം എട്ടാംതീയതി വ്യാഴാഴ്ച കല്ലിമേൽ കല്ലുവാളയം സെൻറ്തോമസ് ഓർത്തഡോക്സ് പള്ളിയിൽ പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി.

മാത്യൂസ് മാർ എപ്പിപ്പാനിയോസ്, കുറിയാക്കോസ് മാർ ക്ലിമ്മീസ്, പീലിപ്പോസ് മാർ യൗസേബിയോസ് എന്നീ മെത്രാപ്പോലീത്തന്മാർ സഹകാർമ്മികത്വം വഹിച്ചു. പത്തനാപുരം മൗണ്ട് താബോർ ദയറാംഗമായിരുന്ന പരേതൻ കൽക്കട്ട, മദ്രാസ്, പൂനാ, ബോംബെ, കുവൈററ്, വെല്ലൂർ പെരുനാട്സെൻറ്തോമസ് എന്നീ ഇടവകകളിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

ബ. അച്ചന്റെ ഭവനത്തിൽനിന്നുള്ള വിലാപയാത്രയിലും ശവസംസ്കാര ശുശ്രൂഷയിലും അനേകം വൈദികരും വലിയ ഒരു ജനക്കൂട്ടവും സംബന്ധിച്ചു.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

പാഠം 34

(ലൂക്കോസ് 19–21)

വിജയിയുടെ പേരും വിലാസവും

പേര്: അനു പി. ഫിലിപ്പ്
വിലാസം: പുത്തൻവിളയിൽ
ഉള്ളന്നൂർ P.O.
ഭദ്രാസനം: ചെങ്ങന്നൂർ
രജി. നമ്പർ: 6229

പാഠം 40

പ്രവേശനഫാറം

(യോഹന്നാൻ 11)

പേര്.......................................

വിലാസം.......................................

ഭദ്രാസനം.......................................

രജി. നമ്പർ: ...............

[മാസികയിൽനിന്നും പ്രവേശനഫാറം വെട്ടി എടുക്കേണ്ട. ഉത്തരത്തോടൊപ്പം ഇപ്രകാരം എഴുതിയാൽ മതി.]

## പാഠം 34 (ലൂക്കോസ് 19–21)

### ഉത്തരം

1. സക്കായി 14:5
2. വസ്തുവകയിൽ പാതി ദരിദ്രർക്കു കൊടുക്കുന്നു 19:8
3. സക്കായിയുടെ ഭവനം 19:10
4. ഒരു റാത്തൽവീതം 19:13
5. 1 കൊണ്ട് 10 റാത്തൽ നേടിയവൻ 19:16
6. ബേത്ത്ഫാഗ, ബേഥാന്യ 19:29
7. കഴുതക്കുട്ടി 19:34
8. ശിഷ്യന്മാരുടെ കൂട്ടം 19:39
9. യേശു 19:41
10. മഹാപുരോഹിതന്മാർ, ശാസ്ത്രിമാർ, മൂപ്പന്മാർ 20:1
11. തള്ളിക്കളഞ്ഞ കല്ലാകുന്ന മൂലക്കല്ലിന്മേൽ 20:18
12. നീതിമാന്മാർ എന്നു നടിക്കുന്ന ഒററുകാരെയും 20:20
13. ആ ലോകത്തിന്റെ മക്കളെ പുനരുത്ഥാനത്തിനു യോഗ്യൻ 20:35
14. ദൈവദൂതതുല്യരും ദൈവപുത്രന്മാരും 20:36
15. പുനരുത്ഥാന യോഗ്യർ 20:38
16. ദരിദ്രയായ വിധവ 21:4
17. ക്ഷമകൊണ്ട് 21:19
18. വീണ്ടെടുപ്പ് അടുത്തു വരുമ്പോൾ 21:28
19. സദാകാലവും ഉണർന്നു പ്രാർത്ഥിക്കണം 21:36
20. ജനം 21:38

## പാഠം 40 യോഹന്നാൻ"

1. കർത്താവിനെ തൈലം പൂശിയവരിൽ പേരു പറയപ്പെടുന്ന വ്യക്തി
2. രണ്ടു രീതിയിലുള്ള ദിനം ഏതെല്ലാം
3. ലാസറിന്റെ ''മരണ''ത്തിന് യേശു ഉപയോഗിച്ച വാക്ക് എന്ത്
4. മരിച്ചവന്റെ അടുക്കൽ പോകുവാൻ പ്രേരിപ്പിച്ചവൻ ആര്
5. യേശുവിനോടുകൂടെ മരിക്കാൻ ആഹ്വാനം ചെയ്ത ശിഷ്യൻ
6. മരിച്ചവരുടെ ബന്ധുക്കളെ ആശ്വസിപ്പിക്കുന്ന പതിവ് ആർക്ക് ഉണ്ടായിരുന്നു
7. മരിച്ച സഹോദരനുവേണ്ടി മാർത്ത നടത്തിയ പ്രാർത്ഥന എന്ത്?
8. മാർത്തയുടെ അപേക്ഷ ലാസറിനെ ഉയിർപ്പിക്കുവാനായിരുന്നുവോ കാരണം
9. ലാസറിന്റെ ഉയിർപ്പിനെക്കുറിച്ചുള്ള മാർത്തയുടെ വിശ്വാസം എന്ത്
10. മരിച്ചാലും ജീവിക്കുവാൻ എന്തു ചെയ്യണം
11. ഒരുനാളു മരിക്കാതിരിക്കാൻ എന്തു ചെയ്യണം
12. മാർത്തയുടെ വിശ്വാസപ്രഖ്യാപനം എന്ത്
13. വാങ്ങിപ്പോയവരെക്കുറിച്ചുള്ള യഹൂദന്മാരുടെ ഒരു ആചാരം എന്ത്?
14. മററുള്ളവരുടെ കരച്ചിൽ കണ്ട് ഉള്ളം നൊന്തവൻ.
15. ബേഥാന്യയിലെത്തിയ യേശുവിന്റെ ആദ്യ ചോദ്യം
16. 'വന്നുകാൺക' എന്നു പറഞ്ഞ യേശുവിന് 'വന്നു കാൺക' എന്നു ഉത്തരം നല്കിയത് എപ്പോൾ.

17. രണ്ടു പ്രാവശ്യം ഉള്ളം നൊന്തവൻ.
18. മരിച്ച ലാസറിനെ വിളിച്ചു പുറത്തു കൊണ്ടു വന്നവൻ.
19. യേശുവിന്റെ മരണം എന്തിനായിട്ട്
20. ലാസറിനെ ഉയിർപ്പിച്ചശേഷം യേശു എവിടേയ്ക്കു പോയി.

പാഠം 34–ന്റെ ഉത്തരം. വിജയിയുടെ വിലാസം ഉത്തരം അയച്ചുതന്നവരുടെപേരും ചേർക്കുന്നു. വളരെ ശ്രദ്ധയോടെ പഠിക്കേണ്ട പാഠമാണ് യോഹന്നാൻ 11–ാം അദ്ധ്യായം. പ്രത്യേകിച്ച് വാങ്ങിപ്പോയവർക്ക് വേണ്ടിയുള്ള പ്രാർത്ഥനയും മററും ചോദ്യം ചെയ്യപ്പെടുന്ന കാലയളവിൽ ഒരു പാഠം മാത്രമേ ഈ പംക്തിയിൽ ചേർത്തിട്ടുള്ളു. പ്രാർത്ഥനയോടെ കൂടുതൽ ഭക്തിയോടെ അർത്ഥം മനസ്സിലാക്കുവാൻ പഠിക്കുക.

സ്വാർത്ഥലാഭത്തിനുവേണ്ടി ക്രിസ്തുവിനെ നശിപ്പിക്കുന്ന നേതാക്കരെ ഇന്നും നേതൃത്വത്തിൽ കാണാം. അഴിമതിയാകുന്ന വ്യവസായം തഴച്ചുവളരുന്ന മണ്ണായി നമ്മുടെ മണ്ണ് അധ:പതിക്കുന്നു. ആവതും സഭയിലേക്കും പടർന്നുപന്തലിക്കുന്നദൈവത്തെ കൂടാതെ സ്വർഗ്ഗത്തോളംഉയർന്ന കഫർന്നഹൂം പാതാളത്തോളം താണുപോയി. ഈ പോക്കു തുടർന്നാൽ സഭയും സമൂഹവും അധികകാലം സ്വർഗ്ഗത്തോളം ഉയർന്നുനില്ക്കുകയില്ല. യേശുവിനു അഭയം നല്കിയ നാട്. യേശു പ്രാർത്ഥിച്ച ആരാധിച്ച സുന്നഹദോസ് അത്ഭുതം ചെയ്ത സ്ഥലം പക്ഷേ യേശുവിനെ മറന്നപ്പോൾ ഒന്നുമല്ലാതായി. അധികാരവർഗ്ഗം പലപ്പോഴും തെററ് മനസ്സിലാക്കയില്ല. ഈശോമശിഹായേക്കാൾ 'കാശോമശിഹായുടെ' പിന്നാലെയുള്ള പോക്ക്.

സമൂഹത്തിലെ അഴിമതി കുറയുവാൻ പ്രാർത്ഥിക്കാം. സഭയിലേതും പ്രത്യേകിച്ച് സിസംബർ 1–25 വരെയുള്ളനോമ്പുകാലം ദൈവപുത്രനു നമ്മിലും നമ്മുടെ നാട്ടിലും ജനിക്കുവാൻ ഇടം ഉണ്ടാക്കുവാനുള്ള ശ്രമമായിരിക്കണം. അന്നു വഴിയമ്പലത്തിനു ഇടമില്ലായിരുന്നു. ഇന്നത്തെ വഴിയമ്പലമാകുന്ന സഭയിലോ, ഉപവാസത്തോടും പ്രാർത്ഥനയോടും ശക്തി പ്രാപിക്കാം. പ്രാർത്ഥനയിലൂടെ മററുള്ളവരെ ശക്തിപ്പെടുത്താം സഹായിക്കാം. ദൈവം നമ്മോടുകൂടെയുള്ളവരാകുവാൻ പരിശ്രമിക്കാം. നാട്ടിൽ രോഗികളുടെ എണ്ണം വർദ്ധിച്ചുവരുന്നു. പ്രത്യേകിച്ചു കാൻസർരോഗികൾ. മനസമാധാനം കുടുംബത്തിൽ നഷ്ടപ്പെടുന്നു. തൊഴിൽരഹിതർ കൂടിവരുന്നു. അക്രമം പെരുകുന്നു. സുരക്ഷിതത്വം നഷ്ടപ്പെടുന്നു. അരാജകത്വം പെരുകുന്നു. ബൈബിൾ പഠനത്തിലെ പ്രാർത്ഥനാവലയം ശക്തിപ്പെടുത്താം'' ''നീ ഇവിടെയുണ്ടായിരുന്നു എങ്കിൽ ലാസർ.... ............'' എന്നു പറയുവാൻ ഇടയാകരുത്. യേശുവിന്റെ അസാന്നിദ്ധ്യം മററു പലരുടേയും പലതിന്റേയും സാന്നിദ്ധ്യമായിരിക്കും, യേശു വീണ്ടും കരയേണ്ട സന്ദർഭവുമായിത്തീരും.

ഉപവാസത്താൽ ശക്തിപ്പെടാം. പ്രാർത്ഥനയാൽ രൂപാന്തരപ്പെടാം. ആഗമന നാളുകാം വിശുദ്ധിയോടെ കാത്തുസൂക്ഷിക്കാം.

പാഠം 40–ന്റെ ഉത്തരം അടുത്തമാസം 30–നു മുമ്പായി Bible Padanam Lesson 40

C/o Fr. M. C. Cherian, OCSC

Trivandrum-1 695001 എന്നവിലാസത്തിൽ അയയ്ക്കുക.

## പാഠം 34 ലൂക്കോസ് 14–21

ശരിയായ ഉത്തരം അയച്ചുതന്നവർ

1. അനു ഫിലിപ്പ്, ഉള്ളന്നൂർ
2. ലിജി മാത്യു, പെരിങ്ങര
3. സാറാമ്മചെറിയാൻ മലാട്
4. കെ. എം. ഫിലിപ്പ്, മദ്രാസ്
5. മറിയം നസ്രേത്ത്, കോൺവെന്റ്
6. K. C. ഏലിസബേത്ത്, കൊച്ചി
7. എത്സി തോമസ്; ഇൻഡോർ
8. എലിസബേത്ത് സൈമൺ, തലശ്ശേരി
9. M. C. ജോർജ്, അനശ്ശേരി
10. മറിയാമ്മ വറുഗീസ്, മല്ലപ്പള്ളി
11. സുനിൽ ജോർജ്, പരിയാരം
12. ക്ഷേമ മാത്യു. പുതുപ്പള്ളി
18. മെറീനാ വറുഗീസ്, മൂവാററുപുഴ
14. ശമുവേൽ വറുഗീസ്, സോബുവില്ലി
15. P. T. കുര്യൻ, പാററ്നാ
16. P. C. ചെറിയാൻ, കോയിപ്രം
17. സാറാമ്മ തോമസ്, മലാട്
18. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
19. തങ്കമ്മ ജോൺ, മററം
20. കുര്യൻ ജോൺ, ദുർഗ്ഗാപ്പൂർ
21. മിനി ജോർജ്, കരിയ്ക്കം
22. പൊന്നമ്മ തോമസ്, അഹമ്മദബാദ്
23. ഏലിയാമ്മ എബ്രഹാം, കളമശ്ശേരി
24. എബ്രഹാം T. A., തലവടി
25. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
26. ജോസ്മോൻ, തലവടി
27. മറിയാമ്മ അലക്സ്, കവിയൂർ
28. P. M. വറുഗീസ്, രാജക്കണ്ടം
29 ലീലാമ്മ ജേക്കബ്, പുന്നവേലി
30. സൂസൻ സഖറിയാ, തുമ്പമൺ
31. ചിന്നമ്മ ജോൺ. ഉളനാട്
32 ഡെയ്സിമാത്യു, മഞ്ഞാരം
33. ലില്ലി മാത്യു, കനകപ്പലം
34. ഏലിയാമ്മ മാത്യു, എടപ്പള്ളി
35. ലിസി സഖറിയ, ബാൻഡൂപ്
38. മോളി മാത്യു. നാരങ്ങാനം
37. തോമസ് വറുഗീസ്, അഹമ്മദബാദ്
28. M. V. വറുഗീസ്, ആഞ്ഞമൂഴി
39. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
40. ജോർജു മാത്യു, കല്ലിശ്ശേരി
41. ജിജി കോശി, കിരത്തൂരം

## മാത്യൂസ് കോർ എപ്പിസ്കോപ്പാ

ഏഴംകുളം: പറക്കോട് സെൻറ് പീറേഴ്സ് ആൻഡ് സെൻറ് പോൾസ് ഓർത്തഡോക്സ് വലിയ പള്ളി വികാരി ആററുവാശ്ശേരി സി. പി. മാത്യൂസ് കോർ എപ്പിസ്കോപ്പാ (73) സെ. 6-ാം തീയതി നിര്യാതനായി. സംസ്കാരം 7-ാം തീയതി മങ്ങാട്ടു സെ. മേരീസ് പള്ളിയിൽനിന്നാരംഭിച്ച നഗരി കാണിക്കലിനെ തുടർന്നു പറക്കോടു വലിയ പള്ളിയിൽ പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. പത്തനാപുരം മാർ ലാസർ, കൊററനല്ലൂർ മർത്തശ്മൂനി, കടയ്ക്കാമൺ സെൻറ് ജോർജ്, മങ്ങാട് സെൻറ് മേരീസ്, തൊടുവക്കാട് സെൻറ് മേരീസ്, കണ്ണംകോട് സെൻറ് തോമസ്, മാരൂർ സെൻറ് മേരീസ് എന്നീ ഇടവകകളിൽ വികാരിയായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.

## വൈദികയോഗം

കണ്ടനാട് ഭദ്രാസനത്തിലെ വൈദികരുടെ ഒരു വിശേഷാൽ യോഗം രോഗാതുരനായി സ്വഭവനത്തിൽ വിശ്രമിക്കുന്ന ഫാ. കെ. ഒ. തോമസിൻെറ വസതിയിൽ കൂടി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു.

ബ. തോമസച്ചൻെറ ആയുരാരോഗ്യത്തിനും രോഗസൗഖ്യത്തിനുമായി പ്രത്യേകം പ്രാർത്ഥനകൾ നടത്തി. അച്ചൻെറ പ്രവർത്തനങ്ങൾ മലങ്കര സഭയ്ക്ക് ഒരു മുതൽക്കൂട്ടായിരുന്നു എന്ന് അഭിവന്ദ്യ തിരുമേനിമാർ ഓർമ്മിപ്പിച്ചു. ഫാ. ടി. പി. ഏലിയാസ്, അബ്രഹാം കോർ എക്കിസ്കോപ്പ, ഫാ. എൻ. ഐ. പൗലോസ്, ഫാ. ജോൺ തളിയച്ചിറ, ഫാ. എൻ. വി. ഔസേപ്പ്, ഫാ. ജോർജ് കട്ടക്കയം എന്നിവരും ബ. തോമസ് അച്ചൻെറ സേവനങ്ങളെ പ്രകീർത്തിച്ചു സംസാരിച്ചു. കർത്താവായ യേശുക്രിസ്തുവിനാൽ താൻ സൗഖ്യം അനുഭവിക്കുന്നു എന്ന് ബ. തോമസച്ചൻ തൻെറ മറുപടി പ്രസംഗത്തിൽ സാക്ഷ്യപ്പെടുത്തി.

ഫാ. ജോൺ വി. ജോൺ സ്വാഗതവും, ഭദ്രാസന വൈദികസംഘം സെക്രട്ടറി ഫാ. വി. എം. പൗലോസ് കൃതജ്ഞതയും പറഞ്ഞു.

## അദ്ധ്യാപക പരിശീലനക്ളാസ്

കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ സൺഡേസ്കൂൾ അദ്ധ്യാപകരുടെ പരിശീലനക്ളാസുകൾ ഒക്ടോബർ 4-ാം തീയതി ഞായറാഴ്ച ഉച്ച കഴിഞ്ഞ് 2½ മണിക്ക് മാർ ഏലിയാ കത്തീഡ്രലിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു, തുടർന്ന് ഫാ ഡോ. വി. പി. വറുഗീസ് ക്ളാസെടുത്തു. 4, 5 തീയതികളിൽ മാർ സേവേറിയോസ് എപ്പിസ്കോപ്പാ, ജോർജ് ജെയിംസ്, ഡി. വറുഗീസ് വറുഗീസ്, ഫാ. മാത്യു ബേബി, ഡോ. സി. വി. ചെറിയാൻ ക്ളേറി, ഫാ. കെ. ജെ. ഗബ്രിയേൽ, ററി. ററി. ചാക്കോ എന്നിവർ ക്ളാസുകൾക്ക് നേതൃത്വം നൽകി. സമാപനസമ്മേളനം 6-ാം തീയതി 3 മണിക്ക് പരിശുദ്ധ ബാവായുടെ അദ്ധ്യ

---

42. T. J. ജെയിംസ്, മുളണ്ട്
43. ബിനു ഗ്രേസ്, നെടുമൻകാവ്
44. കോശി മത്തായി, നന്ദിനി
45. അനുസൂസൻ, പുലിയൂർ
46. മേരിക്കുട്ടി ബേബി, കടൽമാട്
47. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
48. ബിജു വറുഗീസ്, കുന്നന്താനം
49. സൂസൻജോർജ്, ചെങ്ങമനാട്
50. ബിനോയ് ഫിലിപ്പ്, ചക്കുപള്ളം
51. മേരിക്കുട്ടി, കരിപ്പുഴ
52. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
53. V. I. വിത്സൺ, കുരമ്പാല
54. ലാലി ചെറിയാൻ, ആമ്പല്ലൂർ
55. റെനി സൂസൻ, ചെറുകോൽ
56. ലില്ലി ചാക്കോ, കോഴിമല
57. P. V. അച്ചാമ്മ, മഞ്ഞപ്ര
58. ബേബി മോനച്ചൻ, ഏലൂർ
59. മറിയാമ്മ കുര്യൻ, കടൽമാട്
60. P. D. ഷേർളി, ആയൂർ
61. K. M. ചെറിയാൻ, സാഗർ
62. തോമസ് മാത്യു, കല്ലിശ്ശേരി
63. ലാലി വത്സൻ, താന
64. A. T. ജോൺ, ആറന്മുള
65. അനിൽ ജോയി, നെടുമാൻകാവ്
66. അനി കെ. ജോർജ്, ആർത്താററ്
67. റെജിമോനം, മത്തായിപ്പാറ



### അറിയിപ്പ്

മാസികയ്ക്ക് കുടിശിക അടയ്ക്കാനുള്ള തുകയും 92-93-ലെ വരിസംഖ്യയും അടയ്ക്കണമെന്നു കാണിച്ചുള്ള നോട്ടീസുകൾ എല്ലാ മാന്യവരിക്കാർക്കും കഴിഞ്ഞ മാസം കൊണ്ട് അയച്ചുകഴിഞ്ഞു. വരിസംഖ്യ ഇതുവരെ അടച്ചിട്ടില്ലാത്തവർ ഉടനെ അയച്ചുതരണമെന്നു താല്പര്യപ്പെടുന്നു. 92 മാർച്ചു വരെയുള്ള വരിസംഖ്യ അടച്ചിട്ടില്ലാത്തവർക്ക് തുടർന്ന് മാസിക അയയ്ക്കുന്നതല്ല എന്നുള്ള വിവരം അറിയിച്ചുകൊള്ളുന്നു. കടലാസിൻെറ വിലക്കൂടുതലും അച്ചടിക്കൂലി വർദ്ധനവും മററും മൂലം സാമ്പത്തികമായി വളരെ ഞെരുങ്ങുന്നതുമൂലമാണ് ഇങ്ങനെ തീരുമാനിക്കേണ്ടിവന്നത്. ദയവായി വരിസംഖ്യ ഉടനെ അയച്ചുതന്നു മാസിക പ്രവർത്തനത്തെ പ്രോൽസാഹിപ്പിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

എന്ന്, ഫാ. ററി. ജി. സഖറിയ
മാനേജർ

ക്ഷതയിൽ കൂടി. സമ്മേളനത്തിൽവച്ച് 1991–ലെ ഭദ്രാസന സൺഡേസ്കൂൾ മൽസരപരീക്ഷയിൽ വിജയികളായവരുടെ സമ്മാനദാനം പ. ബാവാ നിർവഹിച്ചു, ഭദ്രാസന ഡയറക്ടർ ഫാ. സി. ജെ. പുന്നൂസ് സ്വാഗതവും ഈസ്റ്റ് ഡിസ്ട്രിക്ട് ഇൻസ്പെക്ടർ റ്റി. വി. ഏബ്രഹാം കൃതജ്ഞതയും രേഖപ്പെടുത്തി.

അദ്ധ്യാപകർ മാർ സേവേറിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ ഒക്ടോബർ 2–ാം തീയതി നിലയ്ക്കൽ എക്യുമിനിക്കൽ ദേവാലയം, പെരുനാട് ബഥനി ആശ്രമം, കോൺവെൻറ്, മൈലപ്ര ആശ്രമം എന്നിവിടങ്ങളിലേക്ക് ഒരു തീർത്ഥയാത്ര നടത്തി. മൂഴിയാർ ഡാമും സന്ദർശിച്ചു.

## പ. മാർത്തോമ്മാ മത്യൂസ് പ്രഥമൻ ബാവാ

പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസിലെ ആരോഗ്യനില വളരെയധികം മെച്ചപ്പെട്ടിട്ടുണ്ട്. തിരുമനസിലെ 17-ാം സ്ഥാനാരോഹണദിനമായ ഒക്ടോബർ 27–ാം തീയതി പ. മാത്യൂസ് ദ്വിതീയൻ ബാവാ ദേവലോകം അരമന ചാപ്പലിൽ വി. കുർബാന അർപ്പിക്കുകയും പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയും ചെയ്തു. സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം വലിയ ബാവായെ ഹാരാർപ്പണം ചെയ്തു. ബാവാ കുർബാന അനുഭവിക്കുകയും എല്ലാവരെയും കൈമുത്തിക്കുകയും മധുരപലഹാരം തന്നത്താനെ എല്ലാവർക്കും വിതരണം ചെയ്യുകയും ചെയ്തു. എല്ലാ ഞായറാഴ്ചകളിലും തിരുമേനി വി. മദ്ബഹായിൽ എഴുന്നെള്ളിയിരുന്ന് വി. കുർബാനയിൽ സംബന്ധിക്കുകയും വി. കുർബാന അനുഭവിക്കുകയും ചെയ്യുന്നുണ്ട്. പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് തിരുമേനി പരുമല സെമിനാരിയിൽ ഒക്ടോബർ 29–ാം തീയതി എത്തി കബറുങ്കൽ പ്രത്യേകം പ്രാർത്ഥനകൾ നടത്തി.

## മാർ ദീവന്നാസ്യോസ് ഫൗണ്ടേഷൻ രൂപീകരിച്ചു

ചേപ്പാട്: കാലംചെയ്ത മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് മാർ ദീവന്നാസ്യോസ് തിരുമനസിലെ നാമധേയം നിലനിർത്തുന്നതിന് നിരണം ഭദ്രാസനത്തിലെ പശ്ചിമ മേഖലയിൽപെട്ട 15 പള്ളികളുടെ ആഭിമുഖ്യത്തിൽ മാർ ദീവന്നാസ്യോസ് ഫൗണ്ടേഷൻ രൂപീകരിച്ചു ഫൗണ്ടേഷൻെറ ഉത്ഘാടനം തിരുമനസിലെ 137–ാം ഓർമ്മപ്പെരുന്നാളായ ഒക്ടോബർ 12–ാം തീയതി ചേപ്പാടുപള്ളിയിൽവെച്ച് വി. കുർബാനാനന്തരം പരിശുദ്ധ കാതോലിക്കാബാവാ തിരുമനസുകൊണ്ട് നിർവഹിച്ചു. ആംഗ്ളിക്കൻ സഭയുടെ ശക്തമായ കടന്നാക്രമണത്തെ ചെറുക്കുകയും ഓർത്തഡോക്സ് വിശ്വാസം നിലനിർത്തുന്നതിനുവേണ്ടി പോരാടുകയും ചെയ്ത മാർ ദീവന്നാസ്യോസ് ധീരസഹദേന്മാരുടെ നിരയിൽ പരി. സഭയ്ക്കുവേണ്ടി ദൈവസന്നിധിയിൽ ഇന്ന് മദ്ധ്യസ്ഥത നടത്തിക്കൊണ്ടിരിക്കുന്നുവെന്ന് പരിശുദ്ധ ബാവാ തിരുമനസുകൊണ്ട് ഉത്ഘാടന പ്രസംഗത്തിൽ അനുസ്മരിപ്പിച്ചു. അദ്ദേഹത്തിൻെറ സ്മരണ നിലനിർത്തുന്നതിന് മലങ്കര ഓർത്തഡോക്സ് സഭ പ്രതിജ്ഞാബദ്ധമാണെന്ന് പരിശുദ്ധ ബാവാ തുടർന്നു പറഞ്ഞു. അനുസ്മരണാപ്രഭാഷണം നടത്തിയ ഡോ. സാമുവേൽ ചന്ദനപ്പള്ളി 18–ാം നൂററാണ്ടിൻെറ കാലയളവിൽ അതിശക്തമായ ബ്രിട്ടീഷ് ഭരണകൂടത്തിൻെറ മുമ്പിൽ പതറാതെ നിന്ന മാർ ദീവന്നാസ്യോസിൻെറ തീഷ്ണവിശ്വാസത്തെയും അചഞ്ചലമായ ദൈവാശ്രയത്തേയും പ്രകീർത്തിച്ചു. മാർ ദീവന്നാസ്യോസ് ഫൗണ്ടേഷൻെറ രൂപീകരണം, പ്രവർത്തനം എന്നിവയെപ്പററി ഫാ. ഫിലിപ്പോസ് വിവരിച്ചു. നിരണം പശ്ചിമ മേഖലയിലെ 15 പള്ളികളിലെ സന്നിഹിതരായിരുന്ന 13 S.S.L.C. വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പുകൾ ഫൗണ്ടേഷൻെറ നാമത്തിൽ പ. ബാവാ നൽകി. ഫാ. തോമസ് മാത്യു സ്വാഗതവും ഫാ. സി. ഐ. ഐസക്ക് കൃതജ്ഞതയും പറഞ്ഞു.

# പിതാക്കന്മാരുടെ ഓർമ്മ

1992 ഒക്ടോബർ 12–ാം തീയതി ചേപ്പാട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ചേപ്പാട്ടു പള്ളിയിലും, യൂഹാനോൻ മാർ അത്താനാസ്യോസ് എപ്പിസ്ക്കോപ്പായുടെ ഓർമ്മ പെരുനാടു ബഥനി ആശ്രമ ചാപ്പലിലും പെരുന്നാളായി കൊണ്ടാടി.

പഴയസെമിനാരി സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ നവംബർ 25–ാം തീയതി കോട്ടയം പഴയസെമിനാരി ചാപ്പലിലും, തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഡിസംബർ 3–ാം തീയതി പത്തനാപുരം താബോർ ദയറാ ചാപ്പലിലും, പ. ഔഗേൻ പ്രഥമൻ ബാവായുടെ ഓർമ്മ ഡിസംബർ 8–ാം തീയതി ദേവലോകം അരമന ചാപ്പലിലും, ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഡിസംബർ 13–ാം തീയതി പത്തനംതിട്ട ബേസിൽ ദയറാ ചാപ്പലിലും, പ. ഗീവർഗീസ് പ്രഥമൻ ബാവായുടെ ഓർമ്മ ഡിസംബർ 17–ാം തീയതി വള്ളിക്കാട്ടു ദയറാ ചാപ്പലിലും പെരുന്നാളായി കൊണ്ടാടുന്നതാണ്.

## 20 ഭവനങ്ങൾ ദാനം ചെയ്യുന്നു

ജർമ്മനിയിലുള്ള മലങ്കര ഓർത്തഡോക്സ് സഭാമക്കൾ തങ്ങളുടെ സംഘടിത പ്രവർത്തനത്തിന്റെ 20–ാം വാർഷികം ഹോസ്പറ്റനിൽ സെപ്റ്റംബർ 25, 26, 27 തീയതികളിൽ നടത്തി. വികാരി ഫാ. കോര വർഗീസിന്റെ പൌരോഹിത്യ ജൂബിലിയും ഈ അവസരത്തിൽ നടത്തുക ഉണ്ടായി. അന്നു നടത്തിയ പൊതു സമ്മേളത്തിൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. 20–ാം വാർഷികം പ്രമാണിച്ച് നാട്ടിലുള്ള ഇരുപത് നിർദ്ധന കുടുംബങ്ങൾക്ക് ഭവനങ്ങൾ നിർമ്മിച്ചുകൊടുക്കുന്നതിന്റെ ഫണ്ടു ശേഖരണത്തിനായി ഒരു സുവനീർ സമ്മേളനത്തിൽവച്ച് ഇവാഞ്ചലിയ്ക്കൽ ബിഷോപ്പ് ഹാൻസ് മാർട്ടിൻ തിമ്മെയ്ക്കു നൽകിക്കൊണ്ട് ഗ്രീഗോറിയോസ് തിരുമേനി പ്രകാശനം ചെയ്തു. പൊതുസമ്മേളനത്തിൽ ഡോ. ഔട്ട്ബ്രെഷ്റ്റ് വീഷൻഹാൻ, ഡോ. മാത്യു മണ്ണത്തിൽ, ഫാ. കോര വർഗീസ്, ഫാ. ഫിലിപ്പ് മാത്യു, ഫാ. എം. ഒ. ജോൺ എന്നിവർ പ്രസംഗിച്ചു.

1993–ൽ പൂർത്തിയാക്കുന്ന ഭവനപദ്ധതിയനുസരിച്ച് കേരളത്തിലെ പതിനഞ്ചു ഭദ്രാസനങ്ങളിലെ സാധുക്കളും ഭവനം ഇല്ലാത്തവരുമായ കുടുംബങ്ങൾക്ക് നൽകുന്നതിന് മെത്രാപ്പോലീത്താമാരുടെ ശുപാർശയോടുകൂടി അപേക്ഷിക്കേണ്ടതാണ്.

മൂന്നു ദിവസം നീണ്ടുനിന്ന ഈ പരിപാടികളിൽ ജർമ്മനി, സ്വിറ്റ്സർലാണ്ട്, ഓസ്ട്രിയ എന്നിവിടങ്ങളിൽനിന്നുമായി നൂറിൽപരം കുടുംബങ്ങൾ പങ്കെടുത്തു. എം. മാത്യൂ, ജോൺ കൊച്ചുകണ്ടത്തിൽ, വി. ഐ. ഉമ്മൻ, കെ. ജോർജ്, എ. കെ. ഐസക്, ദാനിയേൽ പി. സ്കറിയാ എന്നിവർ സമ്മേളനത്തിന് നേതൃത്വം നൽകി.

---

## വാർഷികപ്പതിപ്പ്

പ. പരുമല തിരുമേനിയുടെ 90–ാം ചരമവാർഷികം പ്രമാണിച്ച് മലങ്കരസഭ മാസികയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തുന്ന വാർഷിക പതിപ്പിന് ആവശ്യക്കാർ ഉടനെ 20 രൂപാ മണിഓർഡറായോ ഡ്രാഫ്റ്റ് ആയോ മാനേജർ മലങ്കരസഭ, കോട്ടയം—38 എന്ന മേൽവിലാസത്തിൽ അയച്ച് ബുക്കു ചെയ്യുക.

### വാർഷികപതിപ്പിലേക്ക്

മലങ്കരസഭയുടെ വാർഷികപതിപ്പിലേക്ക് മാന്യ മാസികാബന്ധുക്കൾ അവരവരുടെ സ്വന്തമായോ തങ്ങൾ ജോലി ചെയ്യുന്ന സ്ഥാപനങ്ങളുടെതായോ, സ്നേഹിതരുടെ സ്ഥാപനങ്ങളുടെതായോ പരസ്യങ്ങൾ അയച്ചുതന്ന് പ്രോത്സാഹിപ്പിക്കുക.

പ. പരുമല തിരുമേനിയുടെ 90–ാം ഓർമ്മപ്പെരുനാളിനോടനുബന്ധിച്ചു പ്രസിദ്ധപ്പെടുത്തുന്ന ഈ വാർഷികപതിപ്പിൽ ഉപകാരസ്മരണാ ബ്ലോക്കുകൾ പ്രസിദ്ധപ്പെടുത്തണമെന്ന് ആഗ്രഹിക്കുന്നവരും നവംബർ 30–നു മുമ്പ് വിവരം ഇവിടെ അറിയിച്ചിരിക്കണം.

### പരസ്യക്കൂലി

| | | | |
|---|---|---|---|
| കവർ 4–ാം പേജ് | 5000 രൂപാ | അരപേജ് | 600 രൂപാ |
| കവർ 2–ാം പേജ് | 4000 ,, | കാൽപേജ് | 300 ,, |
| കവർ 3–ാം പേജ് | 3000 ,, | 8/1 പേജ് | 200 ,, |
| സാധാരണ പേജ് | 1000 ,, | ഉപകാരസ്മരണ മിനിമം | 100 ,, |

ഉപകാരസ്മരണാബ്ലോക്കുകൾ പ്രസിദ്ധപ്പെടുത്തുന്നതിന് ചേർക്കേണ്ട മാറ്റർ വ്യക്തമായി എഴുതി അറിയിക്കണം.

പരസ്യക്കൂലി ഓർഡറോടുകൂടിയോ വൗച്ചർ കോപ്പി അയക്കുന്ന അവസരത്തിലോ, മണിഓർഡറായോ, ഡ്രാഫ്റ്റ് ആയോ Malankara Sabha എന്ന പേരിൽ എടുത്ത് മുകളിൽ കാണിച്ചിട്ടുള്ള മേൽവിലാസത്തിൽ അയയ്ക്കുക. പരസ്യത്തിനും മററും ഓർഡർ അയച്ചുതരുന്നവർക്കും വാർഷിക പതിപ്പ് സൗജന്യമായി അയക്കുന്നതാണ്.

ഫാ. ററി. ജി. സഖറിയ
മാനേജർ

## ഉദ്ഘാടനം

പന്തളം എൻ. എസ്. എസ്. കോളേജിലെ M. G. O. C. S. M. യൂണിററിൻെറ ഈ വർഷത്തെ പ്രവർത്തനോദ്ഘാടനം പന്തളം മാർത്തോമ്മാ സെൻററിൽവച്ച് ഫാ. ജോൺ ഡാനിയേൽ അദ്ധ്യക്ഷത വഹിച്ച സമ്മേളനത്തിൽ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.

ഫാ. ഏ. എം. വർഗീസ്, ഫാ. ജോൺ തോമസ് ഫാ. മാത്യു കോശി, പ്രൊഫ. ചെറുകുന്നം പുരുഷോത്തമൻ. ഡോ. ററി. ജി. വർഗീസ്, കെ. എസ്. റോയി തുടങ്ങിയവർ ആശംസാപ്രസംഗങ്ങൾ നടത്തി.

ഗീവർഗീസ് ജോസ് സ്വാഗതവും, വി. വൈ. വിൽസൺ കൃതജ്ഞതയും രേഖപ്പെടുത്തി.

## ശിലാസ്ഥാപനം നടത്തി

പട്ടാഴി വടക്കേക്കര താഴത്തു വടക്ക് സെൻറ് മേരീസ്പള്ളി പുതുക്കിപ്പണിയുന്നതിൻെറ ശിലാസ്ഥാപനം ഒക്ടോബർ 20–ാംതീയതി മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനി നിർവ്വഹിച്ചു. തുടർന്ന് നടന്ന പൊതുസമ്മേളനത്തിൽ വികാരി ഫാ. എം. ഫിലിപ്പ് അദ്ധ്യക്ഷത വഹിച്ചു. ഇടവകാംഗമായ ജി. ബേബിയിൽനിന്നും 25001/– രൂപാ സ്വീകരിച്ചുകൊണ്ട് നിർമ്മാണഫണ്ട് ഉദ്ഘാടനം ചെയ്തു. പി. കെ. സൈമൺ, എൽ. ജോൺ, പി. എം. വർഗീസ് എന്നിവർ പ്രസംഗിച്ചു. കെ. ജോസഫ് സ്വാഗതവും, കെ. ജോർജുകുട്ടി കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## പ: ബാവാ സലാലായിൽ

സലാലാ സെൻറ്സ്ററീഫൻസ് ചാപ്പലിൻെറ കൂദാശയും പ: പരുമല തിരുമേനിയുടെ പെരുന്നാളും നവംബർ 12, 13 തീയതികളിൽ പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിലും ഇടവക മെത്രാപ്പോലീത്താ സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമനസ്സിലെ സഹകാർമ്മികത്വത്തിലും നടത്തി. 11–ാംതീയതി സലാലായിൽ എത്തിച്ചേർന്ന തിരുമേനിമാരെ പള്ളിയിലേക്ക് കത്തിച്ച മെഴുകുതിരികളോടുകൂടി ഇടവകാംഗങ്ങൾ സ്വീകരിച്ചു. 9 മുതൽ 11 വരെ നടന്ന കൺവൻഷനിൽ ഫാ. കുര്യൻ ദാനിയേൽ പ്രസംഗിച്ചു. 12–ാംതീയതി വൈകിട്ടും 13–ാംതീയതി രാവിലെയുമായി പള്ളി കൂദാശ നടന്നു. തുടർന്ന് മൂന്നിന്മേൽ കുർബാനയും, കൈമുത്ത്, നേർച്ചവിളമ്പ് എന്നിവയും ഉണ്ടായിരുന്നു.

കൂദാശയ്ക്കും മററുപരിപാടികൾക്കും വികാരി ഫാ. എബ്രഹാം പി. ജോർജ്, പാറമ്പുഴ പ്രസിഡൻറും കെ. ററി. ജോർജ്, പി. വി. വർഗീസ് എന്നിവർ കൺവീനറന്മാരുമായുമുള്ള വിവിധ കമ്മററികൾ പ്രവർത്തിച്ചു.

# പരുമല പെരുനാൾ

പ. പരുമല തിരുമേനിയുടെ 90–ാം ഓർമ്മ പെരുനാൾ നവംബർ 1, 2 തീയതികളിൽ തിരുമനസുകൊണ്ട് അന്ത്യവിശ്രമം കൊള്ളുന്ന പരുമല സെമിനാരി ചാപ്പലിൽ ഭക്തിനിർഭരമായി ആഘോഷിച്ചു. പ. കാതോലിക്കാബാവാ തിരുമേനി പെരുനാൾ ചടങ്ങുകൾക്ക് നേതൃത്വം നൽകി. ഒന്നാം തീയതി വൈകിട്ട് സന്ധ്യാപ്രാർത്ഥനയെ തുടർന്ന് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി പ്രസംഗിച്ചു. കബറുങ്കൽ ധൂപപ്രാർത്ഥനയ്ക്കുശേഷം പ്രദക്ഷിണം നടത്തപ്പെട്ടു. രാത്രിയിൽ അഖണ്ഡപ്രാർത്ഥനയും ഉണ്ടായിരുന്നു.

2–ാം തീയതി രാവിലെ 6.30–ന് നിയുക്ത കാതോലിക്കാ വി. കുർബാന അർപ്പിച്ചു. 8 മണിക്ക് പ്രഭാതപ്രാർത്ഥനയും തുടർന്ന് പ. ബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും മാർ യൗസേബിയോസ്, മാർ അന്തോണിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും വി. മൂന്നുമ്മേൽ കുർബാന അർപ്പിച്ചു. വി. കുർബാനമദ്ധ്യേ മാർ തേയോഫിലോസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. വി. കുർബാന കഴിഞ്ഞു ചേർന്ന വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക സമ്മേളനം പ. ബാവാ ഉത്ഘാടനം ചെയ്തു. ഡോ. പീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. ജിജി തോംസൺ IAS, പ്രിയ ജേക്കബ്, ഫാ. മാത്യു വർഗീസ് എന്നിവർ പ്രസംഗിച്ചു. സഭയുടെ ആഭിമുഖ്യത്തിൽ നടത്തുന്ന സമൂഹവിവാഹഫണ്ടിലേക്ക് ഷാർജാ പള്ളിയുടെ സംഭാവനയായ ഒന്നര ലക്ഷം രൂപാ പി. എസ്. മാത്യു ബാവായെ ഏല്പിച്ചു.

ഏബ്രഹാം ജോസഫ് രചിച്ച ആരാധനാസഹായി എന്ന പുസ്തകത്തിന്റെയും വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 1993–ലെ ഡയറിയുടെയും പ്രകാശനം സമ്മേളനത്തിൽവച്ച് നടത്തി. മലങ്കരസഭാമാസികയിൽ ഫാ. എം. സി. ചെറിയാന്റെ ചുമതലയിൽ നടത്തുന്ന ബൈബിൾ പഠനത്തിൽ കഴിഞ്ഞ വർഷം സമ്മാനാർഹരായിട്ടുള്ളവർക്ക് സമ്മാനങ്ങൾ പ. ബാവാ വിതരണം ചെയ്തു. ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി സ്വാഗതവും ഫാ. ജോൺ തോമസ് കൃതജ്ഞതയും പറഞ്ഞു.

കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്ന് ആയിരക്കണക്കിന് ഭക്തജനങ്ങൾ ഒന്നാം തീയതി വൈകിട്ടും രണ്ടാം തീയതി രാവിലെയും തീർത്ഥാടകരായി കബറിങ്കൽ എത്തിയിരുന്നു. നൂറുകണക്കിനു വൈദികരും പതിനായിരക്കണക്കിന് മററു ഭക്തജനങ്ങളും പെരുനാൾ ചടങ്ങുകളിൽ സംബന്ധിച്ചു. പ. കാതോലിക്കാബാവായും മാർ തേയോഫിലോസ്, മാർ എപ്പിപ്പാനിയോസ്, മാർ യൗസേബിയോസ്, മാർ ഈവാനിയോസ്, മാർ അന്തോണിയോസ്, മാർ കൂറിലോസ് എന്നീ തിരുമേനിമാരും പെരുനാൾ ശുശ്രൂഷകൾക്ക് നേതൃത്വം നൽകി. ഈ വർഷം കുർബാനപണം ഉൾപ്പെടെ പെരുനാൾവരവ് 6,14,928 രൂപാ ഉണ്ടായിരുന്നു.

## ഫാ. പി. കെ. സഖറിയായ്ക്ക് റമ്പാൻസ്ഥാനം

വള്ളിക്കാട്ടു ദയറാ മാനേജരും പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സെക്രട്ടറിയുമായ ഫാ. പി. കെ. സഖറിയാ (പേരങ്ങാട്ട്)യിക്ക് ഡിസംബർ 5–ാം തീയതി പ. കതോലിക്കാബാവാ വള്ളിക്കാട്ടുദയറാ ചാപ്പലിൽവച്ച് രാവിലെ വി. കുർബാനമദ്ധ്യേ റമ്പാൻസ്ഥാനം നൽകുന്നതാണ്.

## One day Conference of M. M. S.

ബോംബെ ഭദ്രാസനത്തിൽ മഹാരാഷ്ട്രയിലെ മർത്തമറിയം സമാജത്തിന്റെ ഏകദിനസമ്മേളനവും വാർഷിക പരിപാടികളും ഒക്ടോബർ 10–ന് കിർക്കി സെ. തോമസ് പള്ളിയിൽവച്ചു നടന്നു.

'ഞാൻ ആരാകുന്നു' എന്നതായിരുന്നു ചർച്ചാവിഷയം.

ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയും ഫാ. കുറിയാക്കോസ് തണ്ണിക്കോടും ഫാ. തോമസ് വർഗീസും ക്ലാസുകൾ എടുത്തു. Group discussion-ന് ഫാ. സി. വി. കുറിയാക്കോസ് നേതൃത്വം നൽകി.

ഫാ. ജേക്കബ് കോശി, മിസസ് സൂസി മാത്യൂസ്, മിസസ് മേരി തോമസ്, മിസസ് ശോശാമ്മ ജോസഫ്, ഡോ. അന്നമ്മ ജോസഫ് എന്നിവർ പ്രസംഗിച്ചു. മിസസ് അമ്മിണി വർഗീസ് റിപ്പോർട്ട് അവതരിപ്പിച്ചു.

ബോംബെയിൽനിന്ന് 75 പ്രതിനിധികളും പൂനായിൽനിന്ന് 125 പ്രതിനിധികളും സംബന്ധിച്ചിരുന്നു.

ഉച്ചകഴിഞ്ഞ് മാർ കൂറിലോസ് തിരുമേനിയുടെ ജന്മദിനം പ്രമാണിച്ച് കേക്ക് മുറിയ്ക്കയും സമാജാംഗങ്ങളുടെ വകയായി പാരിതോഷികം നൽകുകയും ചെയ്തു. സമാജത്തിന്റെ വൈസ് പ്രസിഡന്റായി സേവനം അനുഷ്ഠിച്ച ശേഷം ദോഹയിലേക്ക് സ്ഥലംമാറിപോകുന്ന ഫാ. കോശി പ്ലാമ്മൂട്ടിലിന് യാത്രയയപ്പും നൽകി. ബഹു. അച്ചനോടുള്ള നന്ദിസൂചകമായി ചെറിയ പാരിതോഷികവും നൽകി.

എല്ലാവിധ സൗകര്യങ്ങളും ഒരുക്കി സമ്മേളനത്തെ വിജയപ്രദമാക്കിയത് കിർക്കി പള്ളിവികാരി ഫാ. ജോഷ്വാ ജോണും ഇടവക മാനേജിംഗ് കമ്മററിയും മർത്തമറിയം സമാജാംഗങ്ങളുമായിരുന്നു. ★




കഴിഞ്ഞ ഒരു ലക്കം മലങ്കരസഭാ മാസികയിൽ വായനക്കാർ എഴുതുന്നു എന്ന പംക്തിയിൽ ഭദ്രാസനങ്ങളുടെ പുനർവിഭജനത്തെക്കുറിച്ചുള്ള ലേഖനം വായിക്കുകയുണ്ടായി. ഇതുപോലെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ് ഇടവകകൾക്ക് അതിർത്തി നിശ്ചയിക്കുക എന്നത്. നമ്മുടെ പല ഇടവകകളിലും ചുരുക്കം അംഗങ്ങളെങ്കിലും ഇന്ന് രണ്ട് അംഗത്വമുള്ളതായി കാണാം. ഒന്ന് മാതൃ ഇടവകയിലും മറ്റൊന്ന് അവർ ജോലിസംബന്ധമായോ, കച്ചവടസംബന്ധമായോ താമസിക്കുന്ന സ്ഥലത്തെ ഇടവകയിലും. രണ്ട് ഇടവകകളേയും സംബന്ധിച്ചിടത്തോളം വളരെ ബുദ്ധിമുണ്ടാക്കുന്ന ഒരു പ്രശ്നമാണിത്. ഏതെങ്കിലും കാരണവശാൽ സ്വന്തം സ്ഥലത്തുനിന്നും മാറി താമസിക്കുമ്പോൾ, ആ പ്രദേശത്തെ ഇടവകയിൽ താത്ക്കാലികമായോ, സ്ഥിരമായോ അംഗത്വം നേടുവാൻ ഓരോ സഭാംഗത്തിനേയും നമ്മുടെ സഭയുടെ ഭരണഘടന അനുവദിക്കുന്നുണ്ട്. പക്ഷെ പലപ്പോഴും പലരും ഇത് മനസിലാക്കാതെ പ്രവർത്തിക്കുന്നതുമൂലമാണ് ഇങ്ങിനെയൊരു പ്രശ്നം ഉദിക്കുന്നത്. ഇതിനൊരു പരിഹാരം കാണേണ്ടത് വളരെ അത്യാവശ്യമാണ്.

ഇടവകയിലെ അംഗങ്ങൾ രാജ്യത്തിന്റെ പല ഭാഗങ്ങളിലായി ചിതറികിടക്കുന്നത് ഇടവകയുടെ ആരോഗ്യകരമായ വളർച്ചയ്ക്ക് അനുയോജ്യമല്ല. വൈദീകർക്ക് തങ്ങളുടെ ഇടവകാംഗങ്ങളെക്കുറിച്ച് മനസിലാക്കുവാനും, അവരുടെ ഭവനങ്ങൾ സന്ദർശിക്കുന്നതിനും ഇത് പ്രതിബന്ധങ്ങളാണ്. പലപ്പോഴും ഇത്തരം ഒരു സാഹചര്യം മനസിലാക്കാതെ സ്വന്തം ഇടവകാംഗങ്ങൾതന്നെ തങ്ങളുടെ വികാരിമാരെ കരിതേക്കുവാൻ ചിലപ്പോഴെല്ലാം മുതിരാറുണ്ട്. ഇത്തരം പ്രയാസങ്ങളെ അതിജീവിക്കുവാൻ ഇടവകകളുടെ അതിർത്തി നിശ്ചയിക്കുക മാത്രമെ മാർഗ്ഗമുള്ളു. ഇപ്രകാരം അതിർത്തി നിശ്ചയിക്കുമ്പോൾ നിശ്ചിത അതിർത്തിക്കപ്പുറമുള്ളവരെ ഒരു കാരണവശാലും ഓരോ ഇടവകയിലും അംഗങ്ങളാക്കുന്നില്ലെന്ന് ഉറപ്പുവരുത്തണം. മാതൃ ഇടവകയോട് അതിയായ കൂറും, സ്നേഹവും ആത്മാർത്ഥമായി ഉള്ളവർക്ക് ഒരു പക്ഷെ ഈ ആശയം ഉൾക്കൊള്ളാനാകുകയില്ല. എന്നാൽ ഓരോ ഇടവകയുടെയും പുരോഗതിക്ക് ഇത് അനിവാര്യമാക്കുകയല്ലാതെ നിവൃത്തിയില്ല.

ഇന്നത്തെ നമ്മുടെ സഭയിലെ എല്ലാ ഭദ്രാസനങ്ങൾക്കും വ്യക്തമായി അതിർത്തി നിശ്ചയിച്ചിട്ടുണ്ടല്ലൊ? പിന്നെ എന്തുകൊണ്ട് ഇടവകകൾക്കും അതിർത്തി നിശ്ചയിച്ചുകൂടാ? ബന്ധപ്പെട്ടവരുടെ സത്വര ശ്രദ്ധ ഇതിലേക്കു തിരിയുമെന്ന് പ്രത്യാശിക്കുന്നു. റോമൻ കത്തോലിക്ക സഭയിൽ ഓരോ ഇടവകകൾക്കും അതിർത്തി നിശ്ചയിച്ചിട്ടുള്ളത് നമുക്ക് മാതൃകയാക്കികൂടെ? ഒരംഗം സ്ഥിരമായി ആറു മാസത്തിൽ കൂടുതൽ മാതൃ ഇടവക വിട്ട് താമസിക്കുകയാണെങ്കിൽ ആ വ്യക്തിയെ നിർബന്ധമായും ആ ഇടവയിൽനിന്ന് നീക്കം ചെയ്യണം. അയാൾ ആവശ്യപ്പെടുന്ന പക്ഷം എവിടെ സ്ഥിരതാമസമാക്കിയിരിക്കുന്നുവോ ആ സ്ഥലത്തെ ഇടവകയിലേക്ക് അദ്ദേഹത്തിന് മാററം കൊടുക്കാവുന്നതാണ്. ഇപ്രകാരം മാററപ്പെടുമ്പോൾ അയാളെ സംബന്ധിക്കുന്ന എല്ലാ രേഖകളും മാററം ചെയ്യേണ്ടതാണ്. ചുരുക്കിപറഞ്ഞാൽ എന്തെങ്കിലും ഒരാവശ്യത്തിന് അയാൾക്ക് മാതൃ ഇടവകയെ സമീപിക്കാൻ ഭാവിയിൽ ഇടയാകരുത്. അതുപോലെ പൂർണ്ണമായ വിവരങ്ങൾ അടങ്ങാത്ത വിടുതൽ സർട്ടിഫിക്കററ് ലഭിക്കാതെ ഒരു ഇടവകയിൽനിന്നും മററു ഇടവകയിലേക്ക് ആരെയും ചേർക്കാതിരിക്കാൻ ബഹു. വികാരിമാർ ശ്രദ്ധിക്കുകയും വേണം.

ഇതിലേക്കായി ചില നിർദ്ദേശങ്ങൾ താഴെ ചേർക്കുന്നു.

1) ഓരോ ഇടവകാംഗത്തിനും സ്വന്തം ഇടവക വിട്ട് ദൂരെ താമസിക്കുമ്പോൾ അവിടുത്തെ ഇടവകക്കാരനാകുവാനും, തിരിച്ച് പഴയ സ്ഥലത്ത് താമസമാക്കുമ്പോൾ മാതൃഇടവകയിൽ അംഗമാകാനും എന്തെല്ലാം നടപടികളാണ് സ്വീകരിക്കേണ്ടത് എന്നതിനെക്കുറിച്ച് സഭാംഗങ്ങൾക്ക് അറിവു പകരുന്നതിനുള്ള സംവിധാനങ്ങൾ കൂടുതലായി ഉണ്ടാകണം. ആത്മീയസംഘടനകൾ, സൺഡേസ്കൂളുകൾ, സഭവക പ്രസിദ്ധീകരണങ്ങൾ എന്നിവയെല്ലാം ഇതിന് മാദ്ധ്യമങ്ങളാക്കാം.

2) എല്ലാ ഇടവകകളും അതതു ഇടവകാംഗങ്ങളുടെ വ്യക്തമായ വിവരങ്ങൾ അടങ്ങുന്ന ഇടവക രജിസ്ററർ, ഇടവകയുടെ മാപ്പ് തുടങ്ങിയവ സൂക്ഷിക്കുന്നുണ്ടെന്ന് ഉറപ്പുവരുത്തുക.

3) കാതോലിക്കാദിനപിരിവ് പിരിക്കാൻ സഭാതലത്തിൽനിന്നും പ്രതിനിധികളെ അയയ്ക്കുന്നതുപോലെ ഇക്കാര്യങ്ങളുടെ മേൽനോട്ടത്തിനും ഒരു പ്രതിനിധിസംഘത്തിന് രൂപം കൊടുക്കുക.

4) ഇടവക പരിധി നിശ്ചയിക്കുന്നതിനും അതിനെക്കുറിച്ച് പഠിക്കുന്നതിനും സഭാതലത്തിൽ ഒരു കമ്മീഷനെ നിയമിക്കുക.

5) ഏതൊരു വ്യക്തിയും ഒരു ഇടവകയിൽനിന്ന് മററു ഇടവകയിലേക്ക് മാറുമ്പോൾ മാതൃ ഇടവകയിലെ വികാരിയച്ചന്റെ വിടുതൽ സർട്ടിഫിക്കററില്ലാതെ പുതിയ ഇടവകയിൽ ചേർക്കുകയില്ലെന്ന് ഉറപ്പുവരുത്തുക. ഈ വിടുതൽ സർട്ടിഫിക്കററ് ഒരു ഇടവകാംഗത്തിന്റെ മുഴുവൻ വിവരങ്ങൾ ഉൾക്കൊള്ളുന്നതും ഏകീകൃത സ്വഭാവമുള്ളതും ആയിരിക്കണം.

ജോർജ് വർഗീസ്, മദ്രാസ്

# FIRST DEATH ANNIVERSARY

# LIJU VARGHESE

(16 years)

7-11-92





ബോംബെ അന്ധേരി സെ. ജോൺസ് ഇടവകാംഗവും ജോഗേശ്വരിയിൽ താമസിക്കുന്ന ജോർജ് വർഗീസ് കരുവാറ്റയുടേയും ലീലാമ്മ വർഗ്ഗീസ് ചെട്ടിക്കുളങ്ങരയുടേയും ഏകമകനും ബോംബെ എം.ജി.ഓ.സി.എസ്.എം. യൂണിറ്റിലെ ഒരു സജീവ പ്രവർത്തകനും ഒരു നല്ല ആർട്ടിസ്റ്റും ആയിരുന്ന ലിജു തൻെറ ജീവിതത്തിൽ ഏറ്റവും ഒടുവിൽ വരച്ചതാണ് ഈ ചിത്രം.

*"WHO PLUCKED THIS FLOWER":*

*"THE MASTER"*

ലിജു മരിക്കുന്നതിന് ഏതാനും മണിക്കൂറുകൾക്ക് മുൻപ് നവംബർ 6-ാം തീയതി വൈകിട്ട് എം.ജി.ഓ.സി. എസ്.എം. ഏകദിന സമ്മേളനത്തിന് സംബന്ധിക്കുമ്പോൾ എടുത്തതാണ് ഈ ചിത്രം.

നവംബർ 17-ാം തീയതി റവ. ഫാ. പി. എ. കുറിയാക്കോസ് വി. കുർബാന അർപ്പിക്കുകയും ധൂപ പ്രാർത്ഥന നടത്തുകയും ചെയ്യും. നവംബർ 22-ാം തീയതി ഞായറാഴ്ച അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി അന്ധേരി സെ.ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ വി.കുർബാന അർപ്പിക്കുകയും തുടർന്ന് ഒഷിവാരാ സെമിത്തേരിയിലും പരേതൻെറ ഭവനത്തിലും ധൂപപ്രാർത്ഥന നടത്തുകയും ചെയ്യും.

*"നിത്യതയുടെ തീരത്ത് നമുക്ക് ഒന്നിച്ചു കാണാം"*

*പപ്പാ, മമ്മി, ലീനമോൾ*



Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

FOR FAVOURS RECEIVED



MONICHEN PULLOLICAL, RACHEL KONDODI,
MANOJ, MINIMANI PULLOLICKAL

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholic... Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian